Registered No. M. 767




|| ലക്കം

# മലങ്കരസഭാതാരക.

# The Star of the Malankara Church.

പതിനഞ്ചാം തിയതിതോറും പ്രസിദ്ധപ്പെടുത്തുന്നത്.


| N. S. Book VI. | ൧൦൮൫ ഇടവം | No. 10 |
|---|---|---|


## സംഗതിവിവരം.



സഭാതാരക മാനേജർ കെ. എൻ. ദാനിയേൽ കോട്ടയം എന്ന മേൽവിലാസത്തിൽ പത്രവരി അടക്കേണ്ടതാകുന്നു.


KOTTAYAM
PRINTED & PUBLISHED BY K. M. VARKY
AT THE V. G. PRESS,
1910.





## S. C. SEMINARY COMMERCIAL CLASS TIRUVELLA.

It is now one year since this Class was begun. Book-keeping, Shorthand, and Typewriting are taught here. Last year thirteen students were sent up for the Madras Government Examinations in these subjects. The Class begins on the 1st. Mithunam and it is arranged to prepare students for the Elementary, Intermediate and Advanced courses in the above subjects and for many London Examinations in addition to the Madras Government Examinations. Intending students are to send their applications without delay. For further particulars apply to the Headmaster,

S. C. Seminary,--TIRUVELLA.

---

ഈ സംഗതിയിൽ താരകയെ കുററം പറയാൻ ഒരു ഒററയാൾ മാത്രമല്ലാതെ മററാരും ഉള്ളതായി ഇവിടെ അറിവില്ല. ഇതു ദുസ്സാമർത്ഥ്യനായിട്ടു മാത്രം പറഞ്ഞതാണ്. ഇങ്ങിനെ ഓരോന്നിനെ കുററം പറയുന്നവരായി ഒന്നും രണ്ടും സ്നേഹിതന്മാർ വിതാമിക്കപ്പോഴും ഉണ്ടായിരിക്കും. താരകയെ ഇപ്പോൾ കുററം പറയുന്ന സ്നേഹിതന്മാരെ എല്ലാവരേയും ഒരുമിച്ചു കൂട്ടാൻ സാധിച്ചു എന്നിരിക്കട്ടെ. ഒരാൾ ഒരു കുററം പറയും അതിനെ ഒന്നോ രണ്ടോ പേരു പിൻതാങ്ങിയെന്നു വരാം. ശേഷമുള്ളവരെല്ലാം അതിനെതിരായിരിക്കും. ഇങ്ങിനെ ഓരോരുത്തൻെറ അഭിപ്രായങ്ങൾക്കു ഒരു വലിയ ഭൂരിപക്ഷം എതിരായിരിക്കും. കൂടിയിരിക്കുന്നവർക്കു എല്ലാവർക്കും കുററം പറവാനുണ്ടെങ്കിലും അവരു പറയുന്നതിനു ഭൂരിപക്ഷം സ്വീകരിക്കയില്ല. അതുകൊണ്ടു ഈ വക കുററങ്ങൾ ഞങ്ങളുടെ സ്നേഹിതന്മാർ കേവലം സ്നേഹംകൊണ്ടുമാത്രം പറയുന്നതാണെന്നും അവ സാരമാക്കേണ്ടതല്ലെന്നും വിചാരിക്കേണ്ടിയിരിക്കുന്നു.

നീക്കിവച്ചിരിക്കുന്നു. ഈ പ്രാവശ്യം ഫ്ര പെക്ക് വിശേഷാൽ കൂടിയെയില്ല. പല ലേഖനങ്ങളും കുറിപ്പുകളും സ്ഥലച്ചുരുക്കത്താൽ നീക്കിവക്കേണ്ടതായിട്ടാണ് വന്നതു്. പത്രവരി അടച്ചവരുടെ പേരുകളും അടുത്ത ലക്കത്തിലേക്കു് മാററിവച്ചിരിക്കുന്നു.

ഒരു വ്യാജപ്രസ്താവന__സഭാതാരക വായിച്ചിട്ടു് എൻെറ രക്തം കത്തിക്കുന്നു എന്നു് മിസ്റ്റർ കെ. കെ. കുരുവിള ബി. എ. പറഞ്ഞതായി ഇടവകപ്പത്രികയിൽ ഒരു പത്രലേഖകൻ എഴുതിയിരിക്കുന്നതു് വായിച്ചതിൽ താൻ ആശ്ചര്യപ്പെടുന്നു എന്നും അകാരണമായി ഇത്ര അസംബന്ധം പറയത്തക്കവണ്ണം തനിക്കു് വല്ലവരോടു ഒന്നും ഇല്ലെന്നും ഈ പംക്തികളിൽ പ്രസിദ്ധപ്പെടുത്തേണമെന്നു അദ്ദേഹം ഞങ്ങളോടു ആവശ്യപ്പെട്ടിരിക്കുന്നു. ഇതുപോലെതന്നെ മിസ്റ്റർ പി. ഒ. ഫിലിപ്പ് ബി. എ. യും ചില അസംബന്ധങ്ങൾ പറഞ്ഞതായി പത്രിക പ്രസ്താവിക്കുന്നു. മിസ്റ്റർ ഫിലിപ്പും ഈ പത്രികാലേഖനം വായിക്കുന്നപക്ഷം ഇതുപോലെ ആശ്ചര്യപ്പെടുമെന്നു ഞങ്ങൾക്കു അറിയാം.

തഞ്ചാവൂരിൽ ഹോസ്പിററൽ അസിസ്റ്റൻറു ക്ലാസിൽ പഠിക്കുന്ന പുത്തൻകാവുകാരനായ ഒരു മാർത്തോമ്മാക്കാരൻ താരകയെ ആക്ഷേപിച്ചു പറഞ്ഞെന്നു കൂടെ സഭാതാരക പത്രാധിപരുടെ അയോഗ്യതയെ സ്ഥാപിക്കുന്നതിലേക്കായി പത്രികാലേഖകൻ പറഞ്ഞിട്ടുണ്ട്. പുത്തൻകാവു ഇടവകയിൽ ഇങ്ങിനെ ഒരാളുള്ളതു് റ്റി. ജോസഫ് എന്നൊരു യുവാവാണ്. താനും പത്രികയിൽ പറയുന്ന ആളുകളും ഒരുമിച്ചു യാത്രചെയ്തപ്പോൾ താൻ മാർത്തോമ്മാക്കാരനായി കൂടെയുണ്ടായിരുന്നവരോടു താരകയെയോ പത്രാധിപരെയോ പററി ദോഷമായി യാതൊന്നും പറഞ്ഞിട്ടില്ലെന്നും താരക കുറെക്കൂടെ വലിപ്പപ്പെടുത്തിയാൽ കൊള്ളാമെന്നും പണദൌർലഭ്യം നിമിത്തം അതു ദുസ്സാദ്ധ്യമാണെന്നും മാത്രമെ താൻ പറഞ്ഞിട്ടുള്ളു എന്നും ഈ വിവരം താരകയിൽ പ്രസിദ്ധപ്പെടുത്തണമെന്നും ഈ യുവാവ് എഴുതി അയച്ചിരിക്കുന്നു. ഇതു കൂടാതെ താരകാധിപർക്കു അപകീർത്തികരമായ വ്യാജപ്രസ്താവനകൾ വേണ്ടുവോളം കഴിഞ്ഞ പത്രികയിലുണ്ട്. വേണമെങ്കിൽ ക്രിമിനൽ കോടതി ഈ കൂട്ടരെ നല്ലശീലം പഠിപ്പിക്കും. എങ്കിലും ഞങ്ങൾ അതിനു് പുറപ്പെടുന്നില്ല.

# മലങ്കര സഭാതാരക.



## മലങ്കര ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിന്റെ രണ്ടാം തീത്തൂസ് മൎത്തോമ്മാ മെത്രാപ്പോലീത്താ എഴുത്ത്.

സൎക്കുലർ നമ്പർ ൮.

൩൫

നമ്മുടെ സമുദായത്തിൽപെട്ട സകല പള്ളികളിലേയും വികാരിമാരും
ദേശത്തു പട്ടക്കാരും പള്ളിക്കൈക്കാരും ശേഷം ജനങ്ങളും കൂടെ
കണ്ടെന്നാൽ നിങ്ങൾക്കു വാഴ്‌വു.

ഈ മാസം ൭-ം ൮-ം ൯-ം തിയ്യതികളിൽ തിരുവല്ലാസിമ്മനാരിയിൽ വെച്ചു നടന്ന സമുദായാലോചനാസഭയുടെ താഴെ കാണിക്കുന്ന തീരുമാനങ്ങളെ നാമും സ്വീകരിച്ചു ഈ സൎക്കുലർ കല്പനയാൽ സമുദായമൊട്ടുക്കു സ്ഥിരപ്പെടുത്തിയിരിക്കുന്നു.

വിവാഹത്തിനു മുൻപു ഇപ്പോൾ ഒരു പ്രാവശ്യം മാത്രം നടത്തി വരുന്ന വിളിച്ചുചൊല്ലു മേലാൽ രണ്ടു ഞായറാഴ്ചകളിൽ രണ്ടു പ്രാവശ്യങ്ങളായി നടത്തേണ്ടതും ഇപ്രകാരം രണ്ടു പ്രാവശ്യം വിളിച്ചുചൊല്ലാതെ വിവാഹം ആൎക്കെങ്കിലും നടത്തികിട്ടണമെന്നിരുന്നാൽ നമ്മിൽ നിന്നൊ, നാം അതിനായി അധികാരപ്പെടുത്തുന്ന ആളുകളിൽ നിന്നൊ ൧൲ രൂപാ ഫീസു കൊടുത്തു ലൈസൻസു വാങ്ങിക്കേണ്ടതും, ഈ ഫീസു പൊതുസമുദായത്തിനു ഇരിക്കേണ്ടതും ആണ്. ലൈസൻസു കൊടുക്കുന്നതിനായി കൊട്ടാരക്കര സെൻററിലേക്കു ആവിയോട്ടു യൌനാൻ കത്തനാരെയും, കോട്ടയം സെൻററിലേക്കു ഒലശേരിൽ യൌസേപ്പ മല്പാനേയും, ശേഷമുള്ള എല്ലാ സെൻററുകളിലേക്കും വികാരി ജനറാൽ കോറ്പ്പൂർ അബ്ദുതോമ്മാ കത്തനാരേയും നാം നിയമിച്ചിരിക്കുന്നു.

ഫ ഏ. മണവാളന്മാരും മണവാട്ടികളും അന്യഇടവകയ്ക്കു പോകുന്നപക്ഷം നടവഴക്കാ, കൈപിടുത്തം, വെച്ചുകുമ്പിടീൽ എന്നീ ഇനങ്ങൾ ഒഴിച്ചു ശേഷമുള്ള എല്ലാ ഇനങ്ങളിലേയും വരുമാനങ്ങൾ സ്വന്തഇടവകയ്ക്കു കൊടുത്തു വികാരിയുടെ കുറിയോടു കൂടെ പോകേണ്ടതും ഇപ്രകാരം കുറിയോടു കൂടെ ചെല്ലുന്നവരെ കൊണ്ടു യാതൊരു ഇടവകക്കാരും ടി മൂന്നു ഇനങ്ങൾ ഒഴിച്ചു ശേഷമുള്ള യാതൊരു ഇനങ്ങളും കെട്ടി വെപ്പിക്കരുതാത്തതുമാണ്.

ബി. അന്യഇടവകയിലാകട്ടെ അന്യസമുദായത്തിലാകട്ടെ ഉൾപെട്ട പള്ളികളിൽ വെച്ചു വിവാഹം കഴിപ്പിച്ചു സ്വന്ത ഇടവകയിൽപെട്ട വീട്ടിൽ കെട്ടി കയറികൂടാത്തതും, തട്ടാന്മാർ മുതലായ തൊഴിലാളികൾ വീടുകളിൽ ചെന്നു അവരുടെ അ

വകാശങ്ങൾ പററുകയല്ലാതെ പള്ളിയോഗത്തിൽ വെച്ചു അവക്കു യാതൊരു വരുമാനവും വെപ്പിച്ചു കൂടാത്തതും വിവാഹത്തിങ്കലാകട്ടെ മററു ഏതെങ്കിലും സന്ദർഭത്തിങ്കലാകട്ടെ വെററക്കെട്ടും പുകയിലയുമൊ അതിനു പകരം ചക്രമൊ ആരെക്കൊണ്ടും വെപ്പിച്ചു കൂടാത്തതും ആണു്.

ന. എ. സ്ത്രീകൾ കടിഞ്ഞൂൽ പ്രസവിക്കുന്ന കുട്ടികളുടെ മാമോദീസാ ഒഴിച്ചു ശേഷം കുട്ടികളുടെ മാമോദീസായൊ ആളുകളുടെ മററു കർമ്മങ്ങളൊ അന്യ ഇടവകയിൽ വെച്ചു കഴിക്കണമെങ്കിൽ സ്വന്ത ഇടവക പട്ടക്കാരന്റെ സാക്ഷിപത്രം വേണ്ടതും യാതൊരു വീട്ടുകാരനെങ്കിലും താൻ ഉൾപ്പെട്ടു നിൽക്കുന്ന ഇടവകവിട്ടു മററു ഇടവകയിൽ ചേരണമെന്നിരുന്നാൽ താൻ വിട്ടുപോകുന്ന ഇടവകയിലെ പട്ടക്കാരന്റെ സാക്ഷിപത്രം വാങ്ങി പുതിയതായി ചേരുവാൻ പോകുന്ന ഇടവകയിലെ പട്ടക്കാരന്റെ അടുക്കൽ സമർപ്പിക്കേണ്ടതുമാണു്.

ബി. വേദവിപരീതത്തിനൊ ദുർമ്മാർഗ്ഗകുററത്തിനൊ പള്ളിയിൽനിന്നു ഭ്രഷ്ടാക്കപ്പെട്ടവർ മരിക്കയും, അവരുടെ ശവം അടക്കുന്നതിനു ചുമതലപ്പെട്ടവർ നമ്മുടെ സമുദായത്തിന്റെ അംഗങ്ങളായിരിക്കയും, തങ്ങളുടെ ഭ്രഷ്ടാക്കപ്പെട്ട മരിച്ചവനെ അടക്കം ചെയ്യുന്നതിനു അവർ പള്ളിയിൽ കൊണ്ടുവരികയും ചെയ്താൽ അങ്ങിനെയുള്ളവരെ പള്ളിയുടെ ശ്മശാനഭൂമിയിൽ ഏററവും താണനിരക്കുള്ള സ്ഥലത്തു ഏററവും ഉയർന്ന നിരക്കുള്ള സ്ഥലത്തിനു നിശ്ചയിക്കപ്പെട്ടിരിക്കുന്ന കുഴിക്കാണം വാങ്ങിക്കൊണ്ടു ശുശ്രൂഷ കൂടാതെ കുഴിച്ചിട്ടുകൊള്ളാവുന്നതാണു്.

ര. ഓരോ പള്ളി മുതൽപിടിയിൽ നിന്നു പൊതുസമുദായത്തിനു കൊടുക്കേണ്ടതായ സകല കുടിശികകളും ഈ കല്പനകിട്ടിയാൽ മൂന്നു മാസത്തിനകം എല്ലാ മുതൽപിടിക്കാരന്മാരും സമുദായത്തിലേക്കു അടച്ചുകൊള്ളേണ്ടതാണു്. അടയ്ക്കാത്തപക്ഷം മേലാൽ കർമ്മങ്ങൾ മൂലം വരുന്ന പള്ളിവരുമാനങ്ങൾ കുടിശിക തീരുന്നതുവരെ സമുദായത്തിലേക്കു കൊടുത്തുകൊണ്ടിരിക്കത്തക്കവണ്ണം കർമ്മം കഴിക്കുന്ന പട്ടക്കാൎക്കു നാം കല്പന കൊടുക്കുന്നതും പട്ടക്കാരെ കൊണ്ടു കുടിശിക ഈടാക്കുന്നതുമാണു്. ആ പള്ളിയിലേക്കുള്ള കുടിശികയുടെ ഇനവിവരം ലിസ്ററു ഇതോടുകൂടെ അയച്ചിരിക്കുന്നു.

ഠ. ഇപ്പോൾ പൊതുസമുദായനടത്തിപ്പിലേക്കു അതായതു സിമ്മനാരികളുടെ നടത്തിപ്പിനു ആവശ്യപ്പെട്ട നിത്യച്ചിലവിനും പൊതുസമുദായപ്രവൃത്തകന്മാൎക്കു വേണ്ടിവരുന്ന ശമ്പളത്തിനുമായി ൮൦൦൦ രൂപാ ഓരോ ഇടവകയുടെ മേൽ യഥാക്രമം വരിയിട്ടു ആണ്ടടക്കം ചുമത്തിയിരിക്കുന്ന വരിസംഖ്യ എല്ലാ മുതൽപിടിക്കാരന്മാരും സമുദായരസീതോടുകൂടെ വരുന്ന പണപ്പിരിവുകാരന്റെ പക്കൽ മാസംതോറുമായി അടുത്ത ഇടവമാസം മുതൽ അയച്ചുകൊണ്ടിരിക്കണം. നിങ്ങളുടെ പള്ളിയോഗത്തിനു ആണ്ടടക്കം.................. ..രൂപാ വരിയിട്ടിരിക്കുന്നു. ഓരോ ഇടവകയിലെയും വീടുകളുടെ എണ്ണം ഉദ്ദേശം കണക്കാക്കി വീടുകളുടെ എണ്ണത്തിനു തക്കവണ്ണം ഇപ്പോൾ വരിയിട്ടിരിക്കുന്ന ഈ തുക വീടുകളുടെ എണ്ണം സൂക്ഷ്മമായി തിട്ടപ്പെടുത്തുമ്പോൾ ഭേദപ്പെടുത്തുന്നതായിരിക്കും.

ന്ന. കാലംചെയ്ത തിരുമനസ്സിലെ ജൂബിലി സ്മാരകദ്രവ്യം അതിന്റെ പിരിവു അശേഷം നടന്നിട്ടില്ലാത്ത ഇടവകകളിലും നടന്നിട്ടു പൂൎത്തിയാകാതെ ഇരിക്കുന്ന ഇടവകകളിലും പിരിവു ഊൎജ്ജിതമായി നടത്തി വരുന്ന വൃശ്ചികം ൩൦ാം നു—ക്കകം ജൂബിലി പിരിവു സംബന്ധിച്ചുള്ള സകല ജോലികളും തീൎന്നിരിക്കണം. കോട്ടയം മാൎത്തോമ്മാസിമ്മനാരികെട്ടിടം സംബന്ധിച്ച പണപ്പിരിവിൽ കുടിശികയുള്ളതെല്ലാം പിരിഞ്ഞു കിട്ടേണ്ടതുമാണു്.

ൌ. കഴിഞ്ഞയാണ്ടിൽ പാസ്സാക്കിയതും ഈ ആലോചനാസഭയിൽ വെച്ചു വീണ്ടും പരസ്യത്തിൽ വായിച്ചു നാം ഒപ്പും മുദ്രയും വെച്ചു സ്ഥിരപ്പെടുത്തിയതുമായ “മലങ്കര മാൎത്തോമ്മാ സുറിയാനിക്രിസ്ത്യാനിസമുദായഭരണക്രമം” പിന്നാലെ അയക്കു

ന്നതും ഈ ഭരണക്രമം ൧൮൭൭ ചിങ്ങം ൧ാം നു—മുതൽ നടപ്പിൽ വരുന്നതുമാണ്.

൨. കൊൺവൻഷ്യൻ പന്തലിൽവെച്ചു നിശ്ചയിച്ചതും ൭ാം നമ്പർ സക്കല കല്പനായാൽ നാം ഏർപ്പെടുത്തിയിരിക്കുന്നതുമായ മാസവരി, കല്പനയിലെ ക്രമം അനുസരിച്ചു, എല്ലാ ഇടവകകളിലും വീടു വെവ്വേറെവെച്ചു താമസിക്കുന്ന ഓരോ വീട്ടുകാരുടെ മേലും ചുമത്തി മാസന്തോറുമായി പിരിക്കയും, പിടി അരിയുടെയും, മാസവരിയുടേയും ലിസ്റ്റും, ഇപ്പോൾ ഓരോ പള്ളിയിൽനിന്നു പട്ടത്വവരുമാനമായി കിട്ടിക്കൊണ്ടിരിക്കുന്ന തുകയുടെ കഴിഞ്ഞ അഞ്ചുവർഷത്തെ കണക്കും എല്ലാ പട്ടക്കാരും നമ്മുടെ അടുക്കൽ എത്തിച്ചുതരികയും വേണം. നമ്മുടെ മുമ്പാകെ വരുന്ന ലിസ്റ്റും കണക്കും നോക്കി പട്ടക്കാർക്കു മാസശമ്പളം നിശ്ചയിക്കുന്നതും മേലാൽ സകല വരുമാനങ്ങളും മുതൽപിടിയിൽ ചേർത്തു പട്ടക്കാർക്കു എല്ലാ പള്ളിമുതൽപിടിയിൽനിന്നും നാം നിശ്ചയിക്കുന്ന ശമ്പളം കൊടുത്തുകൊള്ളേണ്ടതുമാണ്.

മേല്പട്ടത്വവരുമാനമായി ഇപ്പോൾ ഈടാക്കിക്കൊണ്ടിരിക്കുന്ന റിശ്ശീസ്സായും കൈമുത്തും കീഴനടപ്പു അനുസരിച്ചു നമ്മുടെ അടുക്കൽ എത്തിച്ചുതരികയൊ അല്ലാത്തപക്ഷം രസീതോടുകൂടെ വരുന്ന പണപ്പിരിവുകാരന്റെപക്കൽ കൊടുക്കയൊ ചെയ്യേണ്ടതാണ്. എന്നാൽ പൊതുസമുദായവരിയായി ഓരോ ഇടവകയുടെമേൽ ചുമത്തിയിരിക്കുന്ന തുകയിൽനിന്നു റിശ്ശീസ്സാ ഇനത്തിൽ പിരിയുന്ന തുക കുറയ്ക്കയും കുറച്ചു ബാക്കി വരുന്ന തുക ആണ്ടടക്കം മാസന്തോറുമായി പൊതുസമുദായത്തിലേക്കു അടച്ചുകൊള്ളേണ്ടതുമാണ്.

നമ്മുടെ കർത്താവീശോമിശിഹായുടെ കൃപ നിങ്ങൾ എല്ലാവരോടുംകൂടെ ഉണ്ടായിരിക്കുമാറാകട്ടെ.

എന്നു ക്രിസ്താബ്ദം ൧൯൧൦-നു കൊല്ലം ൧൦൮൫ മേടമാസം ൨൭ാം നു- കോട്ടയം സെമ്മിനാരിക്കുന്നിൽ നിന്നും.



## ഒരു പൌരാണികകഥ. (തുടച്ച)

(കന്നുകുഴിയിൽ കൊച്ചുതൊമ്മൻ അപ്പോത്തിക്കരി)

സ്വരൂപം—തമ്മിൽ കാണണമെന്നു നോം ആഗ്രഹിപ്പാൻ തുടങ്ങിട്ടു ഒട്ടികാലമായി.

അക്കിദിയാക്കോൻ—നാം ഇരുവരിലും ഈ ആഗ്രഹം ഒരുപോലിരിക്കുന്നതുകൊണ്ടു ഇതു ഒരു വലിയ സന്തോഷാവസരമായി വിചാരിക്കുന്നു.

സ്വരൂപം—മുത്തച്ഛനുള്ളപ്പോൾ ഇവിടെ ഒരിക്കൽ വന്നിരുന്നത്—

അക്ക—അതു എന്റെ പൂർവ്വകന്മാരിൽ ഒരാളായിരുന്നു. അതു ഇപ്പോൾ ഒരു ൭൦ സംവത്സരമായി കാണും. അതിൽ പിന്നിട്ടു നാം ആണ് ഇവിടെ ആദ്യമായി വരുന്നത്.

സ്വരൂപം—സ്ഥിരതാമസം?

അക്ക—അങ്കമാലി പള്ളിയിൽ എന്നാണ് ഒരു വെപ്പ്. എന്നാൽ ഇപ്പോൾ കുറെ വത്സരങ്ങളായിട്ടു നമുക്കു ഒരിക്കലും ഒരു ദിക്കിലും സുഖമായി ഒന്നു ഇരുന്നു ആശ്വസിപ്പാൻ തരം കിട്ടാതിരിക്കയാണ്.

സ്വരൂപം—അതെന്താണ്?

അക്ക—പറങ്കിക്കാരെന്നു ഇവിടങ്ങളിൽ സാധാരണ പറയാറുള്ള ഒരു കൂട്ടം വെള്ളക്കാർ ഏറോപ്പായിൽ നിന്നു ദിഗ്ജയത്തിനായി പുറപ്പെട്ടു ഇവിടെ വന്നു അ

വിടവിടെ കുറേശ്ശ സ്ഥലങ്ങൾ കൈവശപ്പെടുത്താൻ തുടങ്ങീട്ടു കുറേക്കാലമായല്ലൊ. കൊച്ചി, കൊടുങ്ങല്ലൂർ ഇങ്ങിനെ രണ്ടു കോട്ടകൾ പട്ടാളങ്ങൾ മുതലായവയോടു കൂടിയാണ് അവർ ഇവിടെ താമസിക്കുന്നതു്. അവർ നമ്മുടെ ആളുകളെ കൂടി സ്വാധീനത്തിലാക്കണമെന്നു വെച്ചു പല കൂട്ടം ഉപായങ്ങൾ പ്രവൎത്തിക്കാറുണ്ടു്. അവയെ അറിഞ്ഞു തടുക്കുന്നതിനുവേണ്ടി നാം എപ്പോഴും പള്ളികളിൽ സഞ്ചരിച്ചു കൊണ്ടിരിക്കേണ്ടതായി വന്നിരിക്കുന്നു.

സ്വരൂപം—ശരി. നമുക്കിപ്പോൾ ഓൎമ്മവരുന്നു. ഒരു മൂന്നുനാലു സംവത്സരങ്ങൾക്കു മുമ്പു അവരിൽ രണ്ടുമൂന്നാളുകൾ ഇവിടെ വരികയുണ്ടായി. അവരുടെ ഉടുപ്പു തൊപ്പി ഇവിടെ കണ്ടിട്ടില്ലാത്തതരം വിശേഷ മാതൃകയിലാണ്. മലയാളം ധാരാളമായി സംസാരിക്കും.

അൎക്ക—അവർ പഞ്ചിക്കാരു വകയിൽ മാൎഗ്ഗം അറിയിക്കുന്ന തൊഴിലായിട്ടു നടക്കുന്നവരാണ്. അവർ ആലങ്ങാടു, പറവൂർ, കടുത്തുരുത്തി, വടക്കുംകൂർ, അമ്പലപ്പുഴ, പിറക്കാട്ട്, കരിനാഗപ്പള്ളി, തെക്കുംകൂർ, ദേശിംഗനാടു ഇങ്ങിനെയുള്ള എല്ലാ രാജാക്കന്മാരെയും പ്രഭുക്കന്മാരെയും ചെന്നു കണ്ടിട്ടുണ്ടു്. മാൎഗ്ഗം അറിയിക്കുന്നതിനു സ്വാതന്ത്ര്യം കിട്ടുന്നതിനെന്നാണ് ഭാവിക്കുന്നതു്. വാസ്തവത്തിൽ അവരുടെ രാജ്യങ്ങളിലുള്ള നമ്മുടെ പള്ളികൾ സ്വാധീനപ്പെടുത്തണമെന്നാണ് ആന്തരം.

സ്വരൂപം—ശരി. അവർ ഇവിടെ ചില സമ്മാനങ്ങൾ കൊണ്ടുവരികയുണ്ടായി. ഒരു തോക്കു, ഒരു വലിയ കണ്ണാടി, അവരുടെ ചില രാജാക്കന്മാരുടെ പടങ്ങൾ, കുറെ സുഗന്ധതൈലങ്ങൾ ഒക്കെ ഇവിടെ കൊണ്ടുവന്നു. നമ്മുടെ രാജ്യത്തു സ്വാതന്ത്ര്യമായി സഞ്ചരിക്കുന്നതിനും പള്ളികളിൽ പ്രസംഗിക്കുന്നതിനും നമ്മുടെ സമ്മതം വേണമെന്നു പറകയുണ്ടായി. പള്ളികളുടെ മേലുള്ള അധികാരം നമുക്കുത്രയില്ല എന്നൊക്കെ നോം പറഞ്ഞു. മെത്രാന്റെയും താങ്കളുടെയും അനുവാദം സിദ്ധിച്ചിട്ടുണ്ടെന്നും എങ്കിലും പള്ളിക്കാർ വല്ല തടസ്സവും ഭാവിച്ചേക്കുമെന്നും മറ്റൊക്കെയാണ് അവർ പറഞ്ഞതെന്നു തോന്നുന്നു.

അൎക്ക—അവരിൽ വിഞ്ചെൻസ് എന്നു പേരായി ഒരു മൂപ്പനുണ്ടു്. ഞങ്ങളുടെ മൌനം സമ്മതമെന്നു ഭാവിച്ചു പള്ളികളിൽ സഞ്ചരിക്കയും പള്ളി പ്രധാനികൾക്കു ധാരാളമായി ഓരോവക സമ്മാനങ്ങൾ കൊടുത്തു സ്വാധീനപ്പെടുത്തുകയും പള്ളികളിൽ കയറി നമുക്കു പൂൎവ്വികമായും പരമ്പരയായും ഉള്ള അധികാരത്തേയും നടപടികളെയും ആക്ഷേപിക്കയും ചെയ്യുന്നതു് അവരുടെ ജോലിയായിട്ടാണ് തീൎന്നിരിക്കുന്നതു്.

സ്വരൂപം—നിങ്ങൾക്കു തടസ്സം ചെയ്യരുതോ?

അൎക്ക—അതിപ്പോൾ പാടില്ലാത്തവണ്ണമാണിരിക്കുന്നതു്. എങ്ങിനെയെന്നാൽ അവർ ഇവിടെ വന്നു തുടങ്ങീട്ടു ഏൺപതിച്ചില്വാനം സംവത്സരങ്ങളായിരിക്കുന്നു. അവർ വരുന്നതിനു കുറേക്കാലം മുമ്പുവരെ ഞങ്ങളിൽ തന്നെ ഒരു രാജാവുണ്ടായിരുന്നു. ഇവിടെയും അറിയുമായിരിക്കും. വില്ലാൎവട്ടത്തു സ്വരൂപം കേട്ടിട്ടുണ്ടായിരിക്കുമല്ലൊ.

സ്വരൂപം—ഓ. അങ്ങിനെ കേട്ടിട്ടുണ്ടു്.

അൎക്ക—ആ സ്വരൂപം അന്യംനിന്നുപോകയും ഞങ്ങൾക്കു ജാതിയിൽ രാജാവില്ലാതിരിക്കയും ചെയ്ത കാലത്താണ് ഇവർ ആദ്യമായി കൊച്ചിയിൽ വന്നിറങ്ങിയതു്. അപ്പോൾ തന്നെ സാമൂതിരിപ്പാടുമായിട്ടു ഉണ്ടായ യുദ്ധത്തിൽ വച്ചു ഇവർ മഹാ പ്രബലന്മാരും സമൎത്ഥന്മാരുമെന്നു ഞങ്ങളുടെ പൂൎവ്വന്മാർ വിചാരിച്ചു. ഇവരുടെ രാജാവിനെ നമ്മുടെ രാജാവായി സ്വീകരിച്ചാൽ നമുക്കു രാജാവില്ലെന്നുള്ള ന്യൂനത നീങ്ങിപ്പോകുമെന്നു വെച്ചു വില്ലാൎവട്ടത്തു സ്വരൂപത്തിലെ രാജചിഹ്നങ്ങൾ മുതലായവ ഞങ്ങളുടെ പൂൎവ്വന്മാർ ഇവരുടെ സേനാനായകനെ ഏല്പിക്കയും ഞങ്ങളുടെ സാമുദായികമായും മതവിഷയമായും ഉണ്ടാകുന്ന എല്ലാ സംഗതികളിലും അവിടെ നിന്നു ഞങ്ങളുടെ രാജസ്ഥാനം വഹിച്ചുകൊള്ളാമെന്നു സൈന്യാധിപൻ അവരോടു

കരാർ ചെയ്കയും ചെയ്തിരുന്നു. ഇതിൻപ്രകാരം അവർ ഞങ്ങളെ കുറ്റപ്പെടുത്തിപ്പാൻ തുടങ്ങിയപ്പോൾ ഞങ്ങൾക്കു തടസ്സം പറവാൻ നിവൃത്തിയില്ലാതെയായി. ഞങ്ങൾക്കു ശ്രേയസ്സും ഉൽകർഷവും വർദ്ധിക്കണമെന്നും മഹമ്മദിയർ മുതലായ ഇതരസമുദായങ്ങളിൽ നിന്നു ഉപദ്രവം നേരിടരുതെന്നും കരുതി ആണ് പൂർവന്മാർ ഇങ്ങിനെ ചെയ്തതു്. എന്നാൽ ആ ഏർപ്പാടു ഞങ്ങളുടെ സ്വാതന്ത്ര്യത്തിനും അഭിവൃദ്ധിക്കും ഹാനികരമായി പരിണമിക്കുമെന്നു സംശയിക്കേണ്ട വിധത്തിലാണ് സംഗതികളുടെ ഇപ്പോഴത്തെ അവസ്ഥ.

സ്വരൂപം. ഇവിടെ ഓരോ രാജാക്കന്മാരുടെ രാജ്യങ്ങളിൽ താമസിക്കുന്ന ജനങ്ങളിന്മേലും പള്ളികൾമേലും ഭരണംചെയ്വാൻ അവർക്ക് എന്താണ് അവകാശം? അതു രാജാക്കന്മാർ അതു സമ്മതിക്കുമോ?

അർക്ക.—ഉറപ്പായും അവരോടു എതിർപ്പാൻതക്ക ശക്തിയുള്ള രാജാക്കന്മാർ ഇവിടില്ലാ. ഇവിടുള്ള രാജാക്കന്മാർ അവരുടെ സഹായത്തെ അങ്ങോട്ടപേക്ഷിക്കയാണ്. കൊച്ചി രാജാവിനോടു ചേർന്നു സാമൂതിരിയെ തോല്പിച്ചു. ഇപ്പോൾ കൊടുങ്ങല്ലൂർരാജാവു അവരെ ആശ്രയിച്ചുനിൽക്കയാണ്. അദ്ദേഹം കൊടുങ്ങല്ലൂർ ഞങ്ങളുടെ സ്ഥലത്തോടടുത്തു കിഴക്കുവശത്തു ഏതാനും സ്ഥലം ഇവർക്കു കൊടുത്തു. അവർ അവിടെ ഒരു വലിയ കോട്ട കെട്ടിച്ചു താമസിക്കയാണ്. മറ്റുള്ള പല രാജാക്കന്മാരുമായിട്ടു ഓരോതരം സഖ്യങ്ങളുണ്ടു്. അവരവരുടെ രാജ്യങ്ങളിലെ മുളകു മുതലായ ചരക്കുകൾ എല്ലാം ഇവർക്കു കൊടുപ്പാൻ തക്കവണ്ണവും മറ്റും പല സഖ്യങ്ങൾ ചെയ്തിട്ടുണ്ടു്. വാസ്തവത്തിൽ നമ്മുടെ രാജാക്കന്മാരും അവരെ ഭയപ്പെട്ടാണിരിക്കുന്നതു. ഇവിടെ ഈ ഉൾനാട്ടിലും അവരുടെ മതപ്രസംഗികൾ മുഖാന്തിരം പരിചയം സമ്പാദിച്ചു കഴിഞ്ഞല്ലോ.

സ്വരൂപം—ആവട്ടെ നമുക്കു ചില ക്ലേശങ്ങൾ ഉണ്ടാകുന്നു എന്നല്ലാതെ പള്ളികളും ജനങ്ങളും അന്യാധീനപ്പെട്ടിട്ടില്ലല്ലോ.

അർക്ക—ഇതേവരെ ഒന്നും പോയിട്ടില്ലെങ്കിലും പൊയ്പോയേക്കുമെന്നു ഇനിക്കു ഭയമുണ്ടു്. അവർ ചതുരുപായങ്ങളിൽ ആദ്യത്തെ രണ്ടുമാണ് പ്രയോഗിക്കുന്നതു്. നമ്മുടെ പട്ടക്കാർ അവരുടെ സ്ഥലങ്ങളിൽ ചെന്നാൽ അവർ ആഗ്രഹിക്കുന്നതിൽ അധികം ഭംഗിയായി അവരെ സൽക്കരിക്കയും നല്ല വസ്ത്രങ്ങൾ, ചെരിപ്പുകൾ മുതലായവ സമ്മാനിക്കയും ചെയ്തിട്ടു അവരെ വശത്താക്കും. പ്രത്തുകാൽരാജ്യമാണ് നല്ല രസമുള്ള മദ്യങ്ങൾ ഉണ്ടാകുന്ന സ്ഥലം. അതവർ കൊണ്ടുവന്നു ധാരാളമായി ശേഖരിച്ചിട്ടുണ്ടു്. മദ്യപ്രിയന്മാരായിട്ടുള്ള നമ്മുടെ ചില പട്ടക്കാർ അവരുടെ സ്ഥലങ്ങളിൽ ചെന്നാൽ അവർക്കു ഇതു ധാരാളമായി കൊടുത്താണ് അവരെ സല്ക്കരിക്കുന്നതു്. അവരുടെ ഭക്ഷണവും ഒരു പുതിയ സമ്പ്രദായമാണ്. ഗോമാംസം പ്രധാനമായിട്ടുള്ളതാണ് അവരുടെ ഭക്ഷണം. നമ്മുടെ പട്ടക്കാരിൽ അതിനു താല്പര്യമുള്ളവർക്കു അതു ധാരാളം കൊടുക്കും.

സ്വരൂപം—അയ്യോ! അയ്യോ! ഗോവധം ചെയ്കതന്നെയല്ലാ ഗോമാംസം ഭക്ഷിക്കയോ! അവിടെ ഈ ദുഷ്കൃത്യം നടത്തുന്നതിനു പെരുമ്പടപ്പു* അനുവദിക്കുമോ?

അർക്ക—അവർക്കു കൊച്ചിയിൽ കോട്ട കെട്ടുന്നതിനുള്ള സ്ഥലം അവിടെ നിന്നാണ് കൊടുത്തതു. അതു അവരുടെ സ്വന്ത സ്ഥലമാണ്. അവിടെ അവർ യഥേഷ്ടം എന്തെങ്കിലും ചെയ്യുന്നതിനെ നിരോധിപ്പാൻ ആർക്കും പാടില്ല.

സ്വരൂപം—നാട്ടുവർത്തമാനങ്ങൾ പറഞ്ഞു സമയം പോകുന്നല്ലാ. നമ്മുടെ കാര്യങ്ങൾ പറക തന്നെ. നസ്രാണികൾ ഇവിടെ താമസിക്കുന്നവർക്കു നമ്മുടെ മുത്തഛനായിട്ടു പള്ളി പണിയിച്ചുകൊടുക്കയും അതിലെ വിളക്കിനായി രണ്ടു പുരയിടങ്ങൾ ഒഴിഞ്ഞുകൊടുക്കയും ചെയ്തിട്ടുണ്ടു്. നാമും അവരെ വിശേഷാൽ പ്രീതിയോടുകൂടി

*പെരുമ്പടപ്പു—കൊച്ചിരാജാവു്

നമ്മുടെ സ്വാതന്ത്ര്യങ്ങളായിട്ടാണ് വിചാരിച്ചുവരുന്നത്. നമ്മുടെ വക പപ്പടകളെ രിക്ഷേത്രത്തിൽ ഒരു പി..ക്കുന്നതിന്നു നമ്മുടെ നായന്മാരോടുകൂടി അവരും ഉത്സാഹിപ്പാറുണ്ട്. പള്ളിയിൽ പെരുനാൾദിവസങ്ങളിൽ നമ്മുടെ കയ്മൾ, കുറുപ്പ് മുതലായവർ കൂടി ചെന്നു ആ അടിയന്തിരങ്ങൾ ഭംഗിയായി നടത്തിക്കുന്നതിന്നു നോം അനുവദിച്ചിട്ടുണ്ട്.

അക്ക്—ഇവിട്ടുന്നു നമ്മുടെ ആളുകളോട്ട കാണിക്കുന്ന സ്നേഹാദരങ്ങൾക്കു വേണ്ടി നമ്മുടെ കൃതജ്ഞതയെ അറിയിപ്പാൻ ഇങ്ങിനെ ഒരവസരം കിട്ടിയതിൽ നമുക്കു വളരെ ചാരിതാൎത്ഥ്യം ഉണ്ട്. അവരെ സംബന്ധിച്ചു ചില പുതിയ അപേക്ഷകൾ കൂടി ചെയ്യണമെന്നു കുറെക്കാലമായി ആഗ്രഹിച്ചിരുന്നതിന്നു ഇപ്പോൾ ഒരവസരം ഉണ്ടായതിൽ നമുക്കു വളരെ സന്തോഷവുമുണ്ട്. ആ പള്ളിക്കു ചുറ്റുമായി ഒരു മതിൽക്കെട്ടും പെരുനാൾദിവസങ്ങളിലെയും മറ്റും ഉപയോഗത്തിനായിട്ടു ഒരു ഊട്ടുപുരയും ഞങ്ങളുടെ മേലദ്ധ്യക്ഷനായ മെത്രാപ്പോലീത്താ ചിലപ്പോൾ ഇവിടെ വരുന്നസമയം താമസിക്കുന്നതിന്നു ഒരു ചെറിയ പടിപ്പുരമാളികയും നിത്യനിദാനങ്ങൾ നടപ്പാൻ തക്കവണ്ണം ഒരു പാട്ടം കിട്ടത്തക്ക കുറെ വസ്തുക്കളും കൂടി ആവശ്യമുണ്ട്. ഇവിടെ നമ്മുടെ ജനങ്ങൾ നന്നാ കുറച്ചുമാത്രമുള്ള സ്ഥിതിക്കു അവരുടെ ധൎമ്മകാണിക്കകൾ കൊണ്ടു തന്നെ ഇതെല്ലാം നടത്തുവാൻ പ്രയാസവുമാണെന്നു അവർ കുറെക്കാലമായി നമ്മെ അറിയിച്ചുകൊണ്ടിരിക്കയാണ്. പള്ളി ഇവിടെനിന്നു പണിയിച്ചിട്ടുള്ള സ്ഥിതിക്കു അതിന്റെ പൂൎത്തീകരണത്തിന്നു അന്യസഹായം ഉപയോഗിക്കുന്നതിനെക്കാൾ ഇവിടെനിന്നു തന്നെ അതു നടത്തിക്കുന്നതു ആണ് യുക്തമായിട്ടുള്ളതെന്നു നമുക്കു തോന്നുന്നു. നമ്മുടെ ഇപ്പോഴത്തെ സ്ഥിതി വിചാരിച്ചാൽ ഇതിന്റെ പണി പൂൎത്തിയാക്കുന്നതു നമുക്കു കുറച്ചു പ്രയാസമായിട്ടും തോന്നുന്നു.

സാ.രൂപം..നമ്മുടെ ഭണ്ഡാരം നമ്മുടെ ആവശ്യങ്ങൾക്കു മതിയാകാതിരിക്കുന്നതായിട്ടാണ് കാൎയ്യക്കാരർ പറയുന്നതു. നമ്മുടെ ക്ഷേത്രത്തിൽ ചില പരിഷ്കാരങ്ങൾ ചെയ്യണമെന്നു നോം വിചാരിച്ചാറെ അതു തൽക്കാലം സാധിക്കാൻ കുറെ പ്രയാസമെന്നു അവർ പറയുന്നു. എന്നാലും അക്കരിയാരക്കാൻ കുറെക്കാലമായി ആഗ്രഹിച്ചിരുന്നു ഇപ്പോൾ നമ്മെ തെരിട്ടറിയിച്ച സംഗതി ഉപേക്ഷിച്ചു പറയുന്നതു ശരിയല്ലല്ലൊ. പണികൾ എല്ലാം ഇവിടെ നിന്നു നടത്തുന്നതിന്നു പ്രയാസമായി വരുന്നതാകാം. എന്നാൽ പണിക്കാവശ്യപ്പെടുന്ന സാമാനങ്ങൾ ഇവിടെ നിന്നു കൊടുപ്പിക്കാം. പണിക്കാവശ്യപ്പെടുന്ന തടികൾ സമീപമുള്ള മലകളിൽ നിന്നു മുറിക്കട്ടെ. നമ്മുടെ ആനകളെ തടി സ്ഥലത്തു കൊണ്ടുവരുന്നതിനായി നോം വിട്ടുകൊടുക്കാം. കല്ലു കുമ്മായം മുതലായവ ചുമന്നു സ്ഥലത്തു കൊണ്ടുവരുന്നതിനായി നമ്മുടെ അടിയാന്മാരു പുലയരിൽ നാലൊ അഞ്ചോ പേരെ ആവശ്യപ്പെടുമ്പോൾ വിട്ടുകൊടുപ്പാൻ തക്കവണ്ണം ശട്ടംകെട്ടാം. നമുക്കു അവിടുന്നു സാധിച്ചുകിട്ടുവാനുള്ള ഒരു കാൎയ്യമുണ്ട്. ഇവിടെ നസ്രാണികളെ കുറെ കൂടെ വൎദ്ധിപ്പിക്കണമെന്നു നമുക്കു താല്പൎയ്യമുണ്ട്. നമ്മുടെ മുത്തച്ഛനും താങ്കളുടെ പൂൎവ്വന്മാരും ആദ്യം ഇവിടെ കുടിയേറ്റിയ നസ്രാണികളെക്കൊണ്ടു അപ്പോൾ ആശിച്ചിരുന്ന എല്ലാ പ്രയോജനങ്ങളും വന്നുകൊണ്ടിരിക്കുന്നു. അവരെല്ലാവരും യൌവനത്തിൽ അദ്ധ്യയനം അഭ്യസിക്കുന്നതു കൂടാതെ അവൎക്കു കിട്ടിട്ടുള്ള ഭൂമികളിൽ അവർ നല്ലവണ്ണം വേല ചെയ്തു കരം ശരിയായി അടയ്ക്കുന്നതു കൂടാതെ പലതരം വ്യവസായങ്ങളിൽ ഏൎപ്പെട്ടു അവൎക്കും സമീപവാസികൾക്കും ക്ഷേമവും ഐശ്വൎയ്യവും വരുത്തിക്കൊണ്ടിരിക്കുന്നു. ഇപ്പോൾ ഇവിടെ ഉള്ളിടത്തോളം നസ്രാണികളുടെ ഒരു കുടിയേറ്റം കൂടി തെക്കിനിക്കരെയുമുണ്ടായാൽ കൊള്ളാമെന്നു നമുക്കു ആഗ്രഹമുണ്ട്. ഇവിടെ ഒരു പള്ളി ഉള്ള സ്ഥിതിക്കു പുതുതായി വരുന്ന ആളുകൾക്കു പലതരം സൌകൎയ്യവുമുണ്ടല്ലൊ. വരുന്നവർ വ്യവസായികളായിരുന്നാൽ കൊള്ളാമെന്നാണ് നമുക്കു താല്പൎയ്യം. കൃഷിക്കാർ ഉണ്ടായിരുന്നാൽ അവൎക്കു ആവശ്യപ്പെടുന്ന ഭൂമി ന്യായമായ പാട്ടത്തിന്നു പതിച്ചുകൊടുക്കാവുന്നതുമാണ്.

അക്ക്...പറങ്കികൾ വ്യാപാരികളാണ്. പത്തും നൂറും കപ്പൽ ആണ് ആഴ്ച

തോറും കൊച്ചിയിൽ ഇറങ്ങിവരുന്നു. അവർക്കു വേണ്ടുന്ന ചരക്കുകൾ പതിവായി ശേഖരിച്ചു കൊടുക്കുന്നതു നസ്രാണികളാണ്. അതിനാൽ അവർക്കു ഇപ്പോൾ ധാരാളം തൊഴിലുള്ള ഒരു കാലമാണ്. ഇതോർക്കുമ്പോൾ ഒരുവിധം മാന്യന്മാരായ ആളുകളെ വേണമല്ലോ അയയ്പാൻ. അതിനു മുൻകാലങ്ങളിലെ പോലെ അത്ര എളുപ്പമുണ്ടെന്നു തോന്നുന്നില്ല. എങ്കിലും ആവശ്യപ്പെട്ടു കല്പിച്ച സ്ഥിതിക്കു നാം കഴിയുന്നതു ശ്രമിക്കാം. പല ദിക്കുകളിൽ നിന്നായിട്ടെങ്കിലും ഒരു സംവത്സരത്തിനു അകമായി കുറെ ആളുകളെ അയയ്ക്കാമെന്നു വിചാരിക്കുന്നു.

ശെമ്മാശു ..നേരം അധികമായി. വെയിലും കലശലായി.

സ്വരൂപം...അർക്കദിയാക്കോനു ഇവിടെ എത്ര താമസം ഉണ്ടായിരിക്കും? ഒരിക്കൽ കൂടികാണ്മാൻ തരമാകുമൊ?

അർക്ക—പള്ളിവക അസാരം കണക്കുകൾ തീരുവാനുണ്ട്. അതു നാളത്തേക്കു തീരുമായിരിക്കുമെന്നാണ് തോന്നുന്നതു. കണക്കു തീർന്നാൽ ഉടനെ യാത്രയായി.

സ്വരൂപം നാം നാളെ പകലെ പള്ളിയിലോട്ടു വന്നു കണ്ടുകൊള്ളാം. സംഭാഷണം ഇനി ദീർഘിപ്പിച്ചാൽ ഉപദ്രവമാകുമെന്നു ശങ്കിക്കുന്നു. നമുക്കു തന്നെയല്ല കൂടെയുള്ള ആളുകൾക്കും ഉപദ്രവമായിരിക്കും.

അർക്ക...നാം തമ്മിൽ ആദ്യമായി കണ്ടു ഇങ്ങിനെ സന്തോഷസല്ലാപങ്ങൾ ചെയ്യുന്നതിനു ഇടയാക്കിത്തന്ന സർവ്വേശ്വരനെ ഞാൻ സ്തുതിക്കുന്നു. തിരുമനസ്സിലേക്കു ദീർഘായുസ്സും രക്ഷയും ഉണ്ടായിരിപ്പാൻ വേണ്ടി ഞാൻ എല്ലാദിവസവും എന്റെ ദൈവത്തോടു അപേക്ഷിക്കും. എന്റെ ജനങ്ങൾക്കു അവിടുന്നു ചെയ്തുവരുന്ന എല്ലാ നന്മകൾക്കായിട്ടും ഞാൻ ഒരിക്കൽ കൂടി നന്ദിപറഞ്ഞുകൊള്ളുന്നു. എന്റെ പ്രാർത്ഥനമൂലം തിരുമനസ്സിലേക്കു ലഭിക്കുന്ന നന്മകൾക്കു വേണ്ടി അവിടുന്നും എന്റെ ദൈവത്തെ മഹത്വപ്പെടുത്തുകയും അതിന്റെ ലക്ഷ്യമായിട്ടു പള്ളിയുടെ പണി പൂർത്തിയാക്കുകയും ചെയ്യുമെന്നു വിശ്വസിക്കുന്നു.

അർക്ക—ഈ സംഭാഷണത്തിന്റെ അവസാനത്തിൽ എഴുന്നേറ്റു നിന്നു കുരിശു വരച്ചു ഒരു മൗനപ്രാർത്ഥനയും കഴിച്ചു യാത്രയായി പടിപ്പുരയിൽ നിന്നിറങ്ങി സർവ്വവും വശമാകുന്ന കരുണാനിധിയാകുന്ന ദൈവത്തിന്റെ അനുഗ്രഹം ഈ രാജകുടുംബത്തിന്മേൽ എന്നും ഉണ്ടായിരിക്കും എന്നു പറഞ്ഞപ്പോൾ അനുഗ്രഹത്തെ സ്വീകരിക്കുന്ന മട്ടിൽ സ്വരൂപത്തിൽ നിന്നു അല്പം ഒന്നു വണങ്ങി നാളെ തമ്മിൽ കാണാം എന്നു പറകയും അർക്കദിയാക്കോൻ മഞ്ചലിൽ കയറി മടങ്ങി യാത്രചെയ്കയും ചെയ്തു.

തുടരും.



## നമ്മുടെ വിദേശവേലസ്ഥലം.

(പി. എസ്. മത്തായി എൻ. എം. എസ്. സിറിയൻ മിഷ്യനറി)

മലയാളരാജ്യത്തിനു വെളിക്കു മാർത്തോമ്മാസമുദായം ഇദംപ്രഥമമായി സുവിശേഷവേല ചെയ്വാൻ തിരഞ്ഞെടുത്തിരിക്കുന്ന ഉത്തരകന്നടജില്ലയെപ്പറ്റി ചില വൃത്താന്തങ്ങൾ പ്രസ്തുത സമുദായാംഗങ്ങൾക്കേവർക്കും രസകരമായിരിക്കുമെന്നു വിശ്വസിക്കുന്നു.

൩൯൪൫ ച. മ. ഉള്ളതും നാലരലക്ഷത്തിൽപരം ജനസംഖ്യയുമുള്ള ഈ ജില്ല ഇൻഡ്യയുടെ പടിഞ്ഞാറെ തീരത്തുള്ള ബൊംബെസംസ്ഥാനത്തിന്റെ ഏറ്റവും തെക്കെ ജില്ലയാകുന്നു. ഇതു മദ്രാസ് സംസ്ഥാനത്തോടു തൊട്ടുകിടക്കുന്നു എന്നു മാത്രമല്ല ൧൮൬൨-ാമാണ്ടു വരെ മദ്രാസ് സംസ്ഥാനത്തിന്റെ ഒരു ജില്ലയായി ഗണിക്കപ്പെട്ടു പോരികയും ചെയ്തിരുന്നു. ഇതിനും തിരുവിതാംകൂറിനും നടുവിലായി മല

ബാർ, ദക്ഷിണകന്നാടകം എന്നു രണ്ടു ജില്ലകൾ ഉണ്ട്. ഈ സ്ഥലത്തേക്കുള്ള സുഗമമായമാർഗ്ഗം എറണാകുളത്തു നിന്നു മംഗലപുരം വരെ തീവണ്ടിയും അവിടെ നിന്നു കപ്പലുമത്രെ. ഈ ജില്ലയുടെ പ്രധാനസ്ഥലവും നമ്മുടെ വേലസ്ഥലത്തിൻെറ മദ്ധ്യസ്ഥാനവുമായ കാർവാർ എന്ന സ്ഥലത്തേക്കു ഒരു മുഴുദിവസത്തെ കപ്പൽയാത്രയുണ്ട്. വേനൽക്കാലങ്ങളിൽ എല്ലാ തിങ്കളാഴ്ചയും വ്യാഴാഴ്ചയും മംഗലപുരത്തുനിന്നു കപ്പൽ കയറാകുന്നതാകുന്നു. മെയ് പതിനഞ്ചു മുതൽ സെപ്റ്റംബർ വരെ വർഷം നിമിത്തം കപ്പൽ ഉണ്ടായിരിക്കുന്നതല്ല. അപ്പോൾ യാത്ര കരവഴി ചെയ്യേണ്ടിയിരിക്കുന്നു. അതു ദൂരംകൊണ്ടും ചിലവിൻെറ ആധിക്യംകൊണ്ടും പ്രയാസമാണു.

പശ്ചിമഘട്ടം ഈ ജില്ലയുടെ മദ്ധ്യത്തിൽ കൂടി കടന്നു ഇതിനെ രണ്ടായി വിഭജിക്കയും അനേകം നദികളെക്കൊണ്ടു ഇരുഭാഗത്തുമുള്ള ദേശങ്ങളെ പോഷിപ്പിക്കയും ചെയ്യുന്നു. ഈ നദികളിൽ ഒന്നിൻെറ ഉത്ഭവസ്ഥാനത്താകുന്നു ഗെർസോപ്പാ എന്നു പ്രസിദ്ധപ്പെട്ട ജലവിഴ്ച. ഇതിനു ൮൩൦ അടി ഉയരമുണ്ട്.

കാർവാർ, ഹോണാവർ മുതലായ സമുദ്രതീരത്തുള്ള പട്ടണങ്ങളിലെ കാലാവസ്ഥ വളരെ സുഖപ്രദമത്രെ. ഉൾനാടുകളിൽ മലേറിയ എന്ന മലമ്പനി സഹജമാകുന്നു. മഴ വേണ്ടുവോളം ഉണ്ടെന്നു തന്നെ പറയാം. നെല്ലു ധാരാളം ഉണ്ടാകുന്നുണ്ട്. തിരുവിതാംകോട്ടുള്ള അനേകതരം കിഴങ്ങു കൃഷികളിൽ ഈ സ്ഥലത്തു ദുർല്ലഭം ചിലതു മാത്രമെയുള്ളു. മലയാളദേശത്തിനു ഒരു അനുഗ്രഹമായിരിക്കുന്ന മരച്ചീനിക്കിഴങ്ങു എന്നതു ഈ ദേശത്തു കേട്ടുകേൾവിപോലുമില്ല.

ഈ ജില്ലയിലുള്ള നാലുലക്ഷത്തമ്പത്തയ്യായിരം ജനങ്ങളിൽ റോമൻകത്തോലിക്കരായ പതിനായിരം ക്രിസ്ത്യാനികളൊഴിച്ചു ശേഷമുള്ള നാലുലക്ഷത്തിമുപ്പത്തൊൻപതിനായിരം ജനങ്ങളും ഹിന്തുക്കളാണ്. ഹിന്തുക്കളിൽ ൧൨,൦൦൦ കൊങ്കണിബ്രാഹ്മണരും ശേഷമുള്ളവർ തിരുവിതാംകോട്ടുള്ള ശൂദ്രർ, തീയർ, പറയർ, പുലയർ മുതലായവരോടു തുല്യമായ ജാതികളുമത്രെ. ഇവരുടെ മുഖ്യഭാഷകൾ കന്നാടകവും കൊങ്കണിയും ആകുന്നു. ഹിന്തുക്കളുടെ ഒരു പ്രസിദ്ധ പുണ്യസ്ഥലമായ ഗോകർണ്ണം മുതൽ വടക്കോട്ടു അധികവും കൊങ്കണി സംസാരിക്കുന്നു. കൊങ്കണി, മഹാരാഷ്ട്രഭാഷയോടു ഏററവും സംബന്ധമുള്ളതായ പഞ്ചഗൌഡഭാഷകളിൽ ഒന്നാകുന്നു. ഇതിനു അക്ഷരമാലയൊ സാഹിത്യമൊ ഇല്ല. കന്നാടകം, സംസ്കൃതം മുതലായ അക്ഷരങ്ങൾ ഉപയോഗിച്ചു ചിലപ്പോൾ കൊങ്കണി എഴുതാറുണ്ട്. വേദപുസ്തകസമൂഹക്കാർ ഈ ഭാഷകൾ ഉപയോഗിച്ചു പുതിയനിയമഭാഗങ്ങൾ അച്ചടിക്കുന്നുണ്ട്.

ഈ ജില്ലയിൽ ഇപ്പോൾ ക്രിസ്തീയവേല നടത്തുന്നതു ജർമ്മൻമിഷ്യൻകാരാകുന്നു. ഇവർ ൧൮൪൫-ൽ ആണ് ഈ ജില്ലയിൽ പ്രവേശിച്ചതു്. ആദ്യം ഹോണാവാർ, കാർവാർ, കുംപ്റ്റാ എന്നീസ്ഥലങ്ങളിൽ വേല ആരംഭിച്ചെങ്കിലും യാതൊരു ഫലവും കാണായ്കയാൽ ഒടുവിൽ പറഞ്ഞ രണ്ടു സ്ഥലങ്ങളിൽനിന്നും അവർ പിൻവലിഞ്ഞു. ഇപ്പോൾ ഹോണാവറിൽ മാത്രമേ വേല ചെയ്യുന്നുള്ളു. ഇവിടെ രണ്ടു യൂറോപ്യൻമിഷ്യനറിമാരും, അഞ്ചൊ ആറൊ ഉപദേശിമാരും ഉണ്ട്. മിഷ്യനറിമാരുടെ മേൽനോട്ടത്തിൽ ഒരു മിഡിൽസ്കൂൾ നടത്തുന്നുണ്ട്. ആദ്യകാലങ്ങളിൽ ഒന്നോ രണ്ടോ പേർ ഇവിടെനിന്നു മാർഗ്ഗംകൂടിയതല്ലാതെ അടുത്തകാലത്തെങ്ങും ആരും തിരിഞ്ഞിട്ടില്ല. ഈ ജില്ലയിൽ രണ്ടു പ്രോട്ടസ്റ്റാൻറുപള്ളികൾ ഉള്ളതിൽ ഒന്നു കാർവാറിലെ ഗവമ്മെൻറുപള്ളിയും, മററതു ഹോണാവറിലെ ജർമ്മൻമിഷ്യൻപള്ളിയുമാണ്. ഈ പള്ളി ഒരു ഇംഗ്ലീഷ് ഉദ്യോഗസ്ഥൻ തൻെറ ഭാര്യയുടെ ഓമ്മയ്ക്കായി പണികഴിപ്പിച്ചു ജർമ്മൻമിഷ്യൻകാർക്കു സൌജന്യമായി വിട്ടുകൊടുത്തതാകുന്നു. കാർവാറിലുള്ള ഗവമ്മെൻറുഹൈസ്കൂൾ ഒഴിച്ചു ഈ ജില്ലയിൽ വേറെ ഹൈസ്കൂളുകളില്ല.

എല്ലാംകൊണ്ടു നോക്കിയാലും ഈ ജില്ലയുടെ അവസ്ഥ വളരെ പരിതാപകരമാ

കുന്നു. സുവിശേഷവെളിച്ചം ഒട്ടുംതന്നെ കടന്നിട്ടില്ല. വിദ്യാഭ്യാസമൊ മനഃപരിഷ്കാരമൊ ലഭിച്ചിട്ടുള്ളവർ വളരെ ദുർല്ലഭം. ആത്മാവിനെയൊ, നിത്യജീവനെയൊ കുറിച്ചു കേട്ടിട്ടുള്ളവരും അവകളെകുറിച്ചു വിചാരമുള്ളവരും അതുപോലെതന്നെ ദുർല്ലഭം. ഇടംകയ്യും വലങ്കയ്യും തമ്മിൽ തിരിച്ചറിവാൻ പാടില്ലാത്തവർ എന്നുവച്ചാൽ എന്തു എന്നറിയുന്നതിനു ഇപ്രകാരമുള്ള ഒരു ദേശത്തിന്റെ സ്ഥിതി ആലോചിച്ചാൽ മതി. ക്രിസ്ത്യാനിരാജ്യമെന്നു പറയപ്പെടാവുന്ന തിരുവിതാംകൂറിലൊ കൊച്ചിയിലൊ ഉള്ള ഹിന്ദുക്കളെപ്പോലെ തന്നെയായിരിക്കും പുറരാജ്യങ്ങളിലുള്ളവർ എന്നു പലരും വിചാരിച്ചുപോകുവാൻ ഇടയുണ്ട്. യേശുക്രിസ്തുമൂലം സർവ്വലോകത്തിനുമുള്ള രക്ഷാമാർഗ്ഗം അനേകം പ്രാവശ്യം തങ്ങളുടെ ചെവികളിൽ മുഴങ്ങിക്കേൾക്കയും ക്രിസ്തീയജീവിതത്തിന്റെ മാഹാത്മ്യത്തെ തങ്ങളുടെ കണ്ണുകൾക്കു മുമ്പാകെ കാണുകയും ചെയ്തിട്ടില്ലാത്ത ഹിന്ദുക്കൾ നമ്മുടെ രാജ്യത്തുണ്ടൊ എന്നുതന്നെ സംശയം. ഇവർ ക്രിസ്തുവിനെപ്പററി കേട്ടിട്ടില്ല എന്നു ഒരു ഒഴികഴിവു അവർക്കു പറവാൻ പാടില്ല. എന്നാൽ ആത്മാവിനെപ്പററി ഒരു വിചാരവുമില്ലാതെ ലോകവും അതിന്റെ ഭോഗങ്ങളും തങ്ങൾക്കു സർവ്വവുമായി എണ്ണിക്കൊണ്ടു ജീവിക്കുന്നവരാകുന്നു ഇവിടെയുള്ളവർ. ലോകത്തിന്റെ വെളിച്ചമാകുന്ന ക്രിസ്ത്യാനികളില്ലാത്ത എല്ലാദേശവും ഇപ്രകാരമുള്ളതു തന്നെ. ഈ വിധത്തിൽ അനേകലക്ഷം ജനങ്ങൾ ഇൻഡ്യയിൽ ഇരുന്നുകൊണ്ടു അവർ ഈ സ്ഥിതിയിൽ തന്നെ നിത്യതയിലേക്കു ദിവസംപ്രതി കടന്നുപോകുന്നു എന്നുമുള്ളതു നാം ഓർക്കേണ്ടതാണ്.

കഴിഞ്ഞ എല്ലാ ക്രിസ്ത്വബ്ദങ്ങളിലും മങ്ങിക്കത്തുന്ന തിരിയെയൊ ചതഞ്ഞ ഞാങ്ങണയെയൊ എന്നപോലെ ഇരുന്ന നമ്മുടെ സമുദായത്തെ കെടുത്തിക്കളകയൊ മുറിച്ചുകളകയൊ ചെയ്യാതെ തന്റെ കൃപയാൽ പല പ്രാവശ്യവും അതിനു ചുററും കിളച്ചു വളമിടുകയും ഇത്രത്തോളം അതിനെ വളർത്തി പാലിച്ചുകൊണ്ടു വരികയും ചെയ്തിരിക്കുന്നതു എന്തിനു എന്നു നാമേവരും ആലോചിക്കേണ്ടതാകുന്നു. അന്ധതയിലും മൂഢതയിലും കിടന്ന നമ്മെ താൻ പ്രകാശിപ്പിച്ചു. ആത്മാവിന്റെയും വചനത്തിന്റെയും വന്മഴകൾകൊണ്ടു നാം നനയ്ക്കപ്പെടുന്നു. എല്ലാ ലൌകികഐശ്വര്യങ്ങളുംകൊണ്ടു താൻ നമ്മെ പോഷിപ്പിക്കുന്നു. ഇതെല്ലാം എന്തിനായിട്ടു? വീഴുന്ന മഴയെല്ലാം കുടിച്ചിട്ടും മുള്ളും പറക്കാരയും മുളപ്പിക്കുന്നതിനൊ? നമ്മുടെ വർദ്ധനവിന്റെയും ഐശ്വര്യത്തിന്റെയും മേൽ നിഗളിച്ചു ഞെളിയുന്നതിനൊ? അന്ധകാരത്തിലും മരണനിഴലിലും ഇരിക്കുന്നവരെ ക്രിസ്തുവിന്റെ അത്ഭുതകരമായ പ്രകാശത്തിലേക്കു നടത്തിക്കുന്നതല്ലയൊ എല്ലാ ക്രിസ്തീയസമുദായങ്ങളുടെയും ചുമതല? ഈ ചുമതലയെ സഫലമായി നിറവേററുന്നതിൽ മാത്രം ഒരു സമുദായത്തിന്റെ വർദ്ധനവും ഐശ്വര്യവും ആശ്രയിച്ചിരിക്കുന്നു. ഒരു സമുദായത്തിന്റെ ആത്മീയജീവൻ അളക്കുന്നതിനുള്ള തോതു സുവിശേഷവേലയിലുള്ള അതിന്റെ താല്പര്യമാകുന്നു. ഈ കാലത്തെങ്കിലും നമ്മുടെ സമുദായത്തിനു ഇൻഡ്യയുടെ മാനസാന്തരത്തിനായുള്ള പ്രവൃത്തിയിൽ പങ്കെടുപ്പാൻ സാധിച്ചതിൽ നാം വളരെ നന്ദിയുള്ളവരായിരിപ്പാൻ കടക്കാരാകുന്നു. ൨൦൦ വർഷത്തിൽ അധികം പഴക്കമില്ലാത്ത മററു ഇൻഡ്യൻക്രിസ്ത്യാൻ സമുദായങ്ങൾ ശ്ലാഘ്യമായ വിധത്തിൽ സുവിശേഷവേല നടത്തുന്നതിനെ കണ്ടു നമുക്കു ലജ്ജിക്കാതിരിപ്പാൻ നിവൃത്തിയില്ല. എങ്കിലും അവരുടെ പുറകെ എന്നപോലെ നമുക്കും ഇപ്പോൾ ഇറങ്ങി പുറപ്പെടുവാൻ മനസ്സും സൌകര്യവും തന്ന ദൈവത്തെ നാം സ്തുതിക്കേണ്ടതാകുന്നു. എന്നാൽ നാം കലപ്പയ്ക്കു കൈവച്ചശേഷം പിന്നോക്കം തിരിവാൻ ഇടയാകാതിരുന്നാൽ കൊള്ളായിരുന്നു. ഇതു നമ്മുടെ സമുദായാംഗങ്ങളുടെ താല്പര്യത്തിന്മേൽ ആശ്രയിച്ചിരിക്കുന്നു. ഈ ചുമതലയേററ വേലയ്ക്കു വിളിച്ചാക്കപ്പെട്ടിരിക്കുന്ന പാപികളും ബലഹീനരുമാകുന്ന ഞങ്ങൾക്കാവശ്യമുള്ള ആത്മീയ അഭിഷേകവും ശക്തിയും കൃപയും ലഭിക്കുന്നതിനും ഞങ്ങളുടെ നടപ്പുകൊണ്ടും വേലകൊണ്ടും ആത്മാക്കളെ ആദായപ്പെടുത്തുവാൻ ഞങ്ങൾ മേലിൽനിന്നു പ്രാപ്തരാക്കപ്പെടുന്നതിനും ഏവരുടെയും മുട്ടിക്കപ്പെട്ട പ്രാർത്ഥന ഞങ്ങൾക്കായി കഴിക്കപ്പെടും എന്നും തങ്ങളുടെ ദശാംശത്തിന്റെയും ആദ്യഫലത്തിന്റെയും ദാനംകൊണ്ടു ഇടങ്ങിയ

വേലയെ നിലനിൎത്തുകമാത്രമല്ല ഇനിയും പുതിയ സ്ഥലങ്ങളിൽ വേല ആരംഭിക്കുന്നതിനും എല്ലാവരും പൂൎണ്ണമനസ്സോടും സന്തോഷത്തോടും പ്രയത്നിക്കുമെന്നും ഞങ്ങൾ ആശിച്ചുകൊള്ളുന്നു.



## വേറൊരു എഴുത്ത്.

കഴിഞ്ഞ രണ്ടരമാസത്തോളവും മിസ്റ്റർ പി. എസ്സ്. മത്തായി മംഗലാപുരത്തു താമസിച്ചു കൎണ്ണാടകഭാഷ പഠിച്ചുവരികയായിരുന്നല്ലോ. ഇപ്പോൾ അദ്ദേഹത്തിനു ആ ഭാഷ എഴുതുവാനും വായിപ്പാനും അതിൽ ഒരുവിധം സംസാരിപ്പാനും കഴിവുണ്ട്. നമ്മുടെ വേലസ്ഥലമാകുന്ന വടക്കെ കൎണ്ണാടകജില്ലയിലെ പ്രധാനഭാഷ കൊങ്കണിയാണ്. ആ ഭാഷ ദ്രാവിഡഭാഷകളിൽ ഉൾപ്പെടാത്തതും മറാത്തി സംസ്കൃതം മുതലായ ഭാഷകളോടു വളരെ സംബന്ധമുള്ളതുമാണ്. ആ ഭാഷകൾ രണ്ടും പഠിക്കാതെ വടക്കെ കൎണ്ണാടകത്തിൽ വേല ചെയ്യുന്നതു അസാദ്ധ്യമാണ്. ഞങ്ങൾക്കു ഇരുവൎക്കും ഈ രണ്ടു ഭാഷകളിലും സാമാന്യമായ ഒരു അറിവു ആവശ്യമാണെങ്കിലും മിസ്റ്റർ മത്തായി കൎണ്ണാടകഭാഷ പ്രത്യേകമായും ഞാൻ കൊങ്കണിഭാഷ പ്രത്യേകമായും പഠിക്കണമെന്നാണ് വിചാരിക്കുന്നതു. എന്നാൽ കൊങ്കണിഭാഷയിൽ പുസ്തകങ്ങൾ നന്നാ ചുരുക്കമാകയാൽകൊണ്ടു അധികവും കേട്ടും പറഞ്ഞും പഠിക്കയെ നിവൃത്തിയുള്ളു. മംഗലാപുരത്തെ കൊങ്കണി വടക്കെ കൎണ്ണാടകത്തിലെ കൊങ്കണിയിൽനിന്നു വളരെ ഭേദപ്പെട്ടതാണെന്നും അതുകൊണ്ടു കൊങ്കണിഭാഷ പഠിക്കുന്നതു വടക്കെ കൎണ്ണാടകരാജ്യത്തു തന്നെ പോയി താമസിച്ചു വേണമെന്നും പരിചയമുള്ള ആളുകൾ അഭിപ്രായപ്പെട്ടു. അതുകൊണ്ടു വടക്കെ കൎണ്ണാടകജില്ലയിൽ നമ്മുടെ പ്രധാന വേലസ്ഥലമായി സ്വീകരിച്ചിരിക്കുന്ന കാർവാർ (Karwar) എന്ന പട്ടണത്തിൽനിന്നു ൨൮ മൈൽ തെക്കു കടൽതീരത്തുള്ള ഹൊനാവാർ (Honavar) എന്ന ഒരു ചെറിയ പട്ടണത്തിൽ ഞങ്ങൾ ഇരുവരും കുറെ മാസങ്ങൾ താമസിച്ചു ഭാഷ പഠിക്കണമെന്നു തീൎച്ചപ്പെടുത്തുകയും അതനുസരിച്ചു മിസ്റ്റർ മത്തായി ഏപ്രിൽ ൧൭-ാംനു-യിലും ഞാൻ ഏപ്രിൽ ൨൩-ാംനു-യിലും ഇവിടെ എത്തി താമസിച്ചുവരികയും ചെയ്യുന്നു. ഞങ്ങൾ ഇവിടെ താമസിക്കുന്ന ഈ മാസങ്ങൾ സാക്ഷാൽ ദൈവിക പഠനത്തിന്റെയും ദൈവാശ്രയജീവിതത്തിലുള്ള പരിശീലനത്തിന്റെയും വിശ്വാസത്തിന്റെ വലിയ പ്രതീക്ഷകളുടെയും കാലമായിരിപ്പാൻ എല്ലാ ക്രിസ്തീയസഹോദരന്മാരും ദൈവസന്നിധിയിൽ ഞങ്ങൾക്കുവേണ്ടി ഇടവിടാതെ പ്രാൎത്ഥിക്കണമെന്നു അപേക്ഷിച്ചുകൊള്ളുന്നു.

എന്നു പി. ഒ. ഫിലിപ്പ്.

Honavar
North Canara
April 26. 1910

മേൽവിലാസം.

N. M. S.
Honavar North Canara.



ഞങ്ങളുടെ വായനക്കാരിൽ അധികമാളുകൾക്കും ഈ ലേഖനങ്ങൾ രസാവഹമായിരിക്കുമെന്നുള്ളതിന് തൎക്കമില്ല. നമ്മുടെ വേലസ്ഥലമായ കൎണ്ണാടകരാജ്യത്തെയും മറ്റും സുവിശേഷവേല സംബന്ധമായ വൃത്താന്തങ്ങൾ മുടങ്ങാതെ എഴുതണമെന്ന് ആഗ്രഹിക്കുന്ന എല്ലാം ഈതിന് താരകയുടെ മുന്ന ചെയ്യുന്നതും അനുഭ

ണമെന്നും നമ്മുടെ മിഷ്യനറിയായ മിസ്റ്റർ പി. ഒ. ഫിലിപ്പ് ബി. എ. ഞങ്ങൾക്കു എഴുതിയിരിക്കുന്നു. അദ്ദേഹം സ്വമനസാലെ ഇതു് കൈയേറ്റില്ലെങ്കിൽ നിർബന്ധിച്ചു് ഏല്പിക്കണമെന്നു് വിചാരിച്ചിരുന്ന ഞങ്ങൾക്കു ഇതു വളരെ സന്തോഷകരമായ ഒരു ദൂതാണു് മൂന്നല്ല നാലോ ആറോ പെയിങ്ങുവിനം ഇതിനു് ചിലവു ചെയ്യുന്നതിനു് ഇവിടെ സന്തോഷമാണു്. നാം ഇദം പ്രഥമമായി വിദേശ സുവിശേഷവേല ആരംഭിച്ചിരിക്കുന്ന സമിതിക്കു് നമുക്കു് വേണ്ടി സ്വജനങ്ങളെ വിട്ടു് ഇതരഭാഷക്കാരുടെ ഇടയിലേക്കു് പോയിരിക്കുന്ന മിഷ്യനറിമാരുടെ എഴുത്തു വായിപ്പാൻ നമുക്കു് എല്ലാവർക്കും വിശിഷ്യാ ഇവർക്കുവേണ്ടിയും ഇവർ പോയിരിക്കുന്ന രാജ്യത്തിനുവേണ്ടിയും മുടങ്ങാതെ പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്നവർക്കു എല്ലാവർക്കും അത്യന്തം സന്തോഷമായിരിക്കുമല്ലോ.

എന്നു് മ. സ. താ. പത്രാധിപർ.



## യാക്കോബ്യരുടെ മലങ്കരസുറിയാനി മഹാജനസഭ.

കഴിഞ്ഞ മേടം ൨൩-ാം നു- ബുധനാഴ്ച കോട്ടയം മാർദീവന്ന്യാസ്യൂസ് സിമ്മനാരിയിൽവച്ചു നടന്ന ഈ യോഗത്തിൻെറ വൃത്താന്തം മലയാളമനോരമയിൽ പലരും വായിച്ചിരിക്കുമെങ്കിലും അതിൻെറ ചില അംശങ്ങൾ ഇവിടെ പകൎത്തുന്നു.

“സമുദായത്തിന് ഇപ്പോഴുള്ള കുഴപ്പത്തിന് നിവാരണോപായങ്ങൾ മുതലായി ഗൌരവതരങ്ങളായ പല കാൎയ്യങ്ങളും ആലോചിപ്പാനുണ്ടെന്നു നോട്ടീസിൽ പ്രസ്താവിച്ചിരുന്നതു അടിസ്ഥാനംകൂടാതെയല്ലെന്നും ഇവ എന്തെല്ലാമാണെന്നു സദസ്യൎക്കു അറിയാമെന്നു തനിക്കു വിശ്വാസമുണ്ടെന്നും എങ്കിലും സിക്രട്ടറിമാരെക്കൊണ്ടു വെളിവായി പറയിച്ചുമതിയാവൂ എന്നു നിൎബന്ധമുള്ളതായി കാണുന്നതുകൊണ്ടു തെളിയിച്ചുപറവാൻ തനിക്കു വിരോധമില്ലെന്നും നോട്ടീസിൽ കാണിച്ചിരിക്കുന്ന കുഴപ്പങ്ങൾക്കു ലക്ഷ്യം പാത്രിയൎക്കീസ്ബാവായുടെ ആവശ്യപ്രകാരം കണ്ടനാടു കരിങ്ങാച്ചിറ മുതലായ പള്ളികളിൽ ചിലരെല്ലാം കൂടി രജിസ്റ്റരാക്കിട്ടുള്ള ഉടമ്പടികളാണെന്നും ഈ ഉടമ്പടികളിൽ പാത്രിയൎക്കീസ്ബാവായ്ക്കു മലങ്കരസഭയിന്മേൽ മുമ്പില്ലാത്തതായ ലൌകികാധികാരംകൂടി ഉള്ളതായി പ്രസ്താവിച്ചിരിക്കുന്നു എന്നും മലങ്കരമെത്രാപ്പോലീത്താ അസോസ്യേഷൻ കമ്മറ്റി മുതലായി മലങ്കരസഭയിൽ ഉള്ളതായി പോലും ഈ ഉടമ്പടികൾകൊണ്ടു തെളിയുന്നില്ലെന്നും ഓരോ പള്ളികളിലും ഉണ്ടാകാവുന്ന കുഴപ്പങ്ങൾക്കു ഇടവകമെത്രാപ്പോലീത്താ വിധിക്കുന്നതായ തീരുമാനത്തിന്നു അപ്പീൽ അന്ത്യോഖ്യാ പ്രതിനിധിമുഖാന്തിരം നേരെ സിംഹാസനത്തിങ്കൽ വേണ്ടതാണെന്നു ഈ ഉടമ്പടികളിൽ പ്രസ്താവിച്ചിട്ടുണ്ടെന്നും സിക്രട്ടറിമാരിൽ ഒരാൾ പ്രസ്താവിച്ചു.................. ..............................പാത്രിയൎക്കീസ്ബാവാ അവർകളുടെ അടുക്കൽ സമൎപ്പിക്കുവാനായി കമ്മറ്റിക്കാരുടെ പ്രൈവറ്റുയോഗത്തിൽ വച്ചു എഴുതിതയ്യാറാക്കിയിരുന്ന ഒരു ഹൎജ്ജി വായിച്ചു. പ്രാസംഗികരും മലങ്കരസുറിയാനി മഹാജനസഭയുടെ പ്രതിപുരുഷന്മാരായി ഏഴാളുകൾ ഒരു ഡെപ്യൂട്ടേഷനായി പാത്രിയൎക്കീസ്ബാവാ അവർകളുടെ അടുക്കൽ പോകണമെന്നു നിശ്ചയിച്ചു് ആളുകളെ തിരഞ്ഞെടുക്കയും ചെയ്തു. ഇവർ മുഖാന്തിരം ബാവായ്ക്കു സമൎപ്പിക്കുവാൻ അയച്ച ഹൎജ്ജിയുടെ പകൎപ്പു് താഴെ ചേൎക്കുന്നു.

“നിതാന്ത.............................................................പാത്രിയൎക്കീസ്ബാവാതിരുമനസ്സിലെ തിരുമനസ്സറിയിക്കുന്നതിന് മലങ്കരസുറിയാനി മഹാജനസഭയിലെ അംഗങ്ങളായി ഈ മേടം ൧൦-ാം നു- കോട്ടയത്തു കൂടിയ യോഗത്തിൽ ഹാജരായിരുന്ന താഴെ പേരെഴുതിയിരിക്കുന്നവർ ബോധിപ്പിക്കുന്നതു.........

..............തിരുമേനി ൟ നാട്ടിൽ എഴുന്നെള്ളിയിട്ടു ഇപ്പോൾ എട്ടുമാസമായി എങ്കിലും ഇതിനിടയിൽ സഭക്കു ഗുണോൽക്കൎഷമായി പറയത്തക്കയാതൊന്നും പ്രവൎത്തിക്കുന്നതിനു ഇടയാകാതെ വന്നതിൽ സമുദായത്തിന് വളരെ ഇച്ഛാഭംഗം നേരിട്ടിരിക്കുന്നതിന് പുറമേ അടുത്തകാലത്തു തിരുമേനിയും മലങ്കരമെത്രാപ്പോലീത്തായും തമ്മിൽ തൃപ്തിയില്ലായിരിക്കുന്നു എന്നും മററും വ്യസനകരമായ പല വൎത്തമാനങ്ങളും നാടൊക്കെ വ്യാപരിച്ചിരിക്കുന്നതിനാൽ സമുദായത്തിന്റെ ഭാവിയെക്കുറിച്ച് എല്ലാവൎക്കും വലിയ ഭയത്തിനു ഇടയായിരിക്കുന്നു...................... ...... ൧൦൫൧-ൽ മുളന്തുരുത്തിസുന്നഹദോസിൽ, കാലംചെയ്ത പാത്രിയൎക്കീസുബാവായും മെത്രാപ്പോലീത്തായും പൊതുയോഗവും ഐകകണ്ഠ്യേന സമ്മതിച്ചു തീൎച്ചപ്പെടുത്തിയിട്ടുള്ള എല്ലാ സംഗതികളേയും പാലിച്ചുകൊണ്ടുപോകണമെന്നുള്ളതാണ് തിരുമനസ്സിലെ താല്പൎയ്യമെന്നു അറിവു കിട്ടിയിരിക്കുന്നതിനാൽ അടിയങ്ങൾ അനല്പമായി ആശ്വസിക്കയും സന്തോഷിക്കയും ചെയ്യുന്നു...................... സഭാഭരണം സംബന്ധിച്ചു എല്ലാകാൎയ്യങ്ങളും മുളന്തുരുത്തിസുന്നഹദോസിലെ നിശ്ചയങ്ങൾ അനുസരിച്ചല്ലാതെ മററുവിധത്തിൽ നടത്തുന്നതല്ലെന്നു തിരുമേനി നിശ്ചയിച്ചിട്ടില്ലെ*ന്നുള്ള വിവരം ഒരു പൊതു കല്പനമൂലം മഹാജനങ്ങളെ ഗ്രഹിപ്പിക്കുവാൻ തക്കവണ്ണം തിരുമനസ്സറിയിക്കുന്നതിന് രാ. രാ. ഇ. ജെ. ജോൺ ബി. ഏ ബി. എൽ അവൎകളേയും..... ............. ........തിരഞ്ഞെടുത്ത് അയച്ചിരിക്കുന്നു..................................അതിന്റെശേഷം ഡെപ്യൂട്ടേഷനായി തിരഞ്ഞെടുക്കപ്പെട്ട സാമാജികന്മാരെ അതിനു അധികാരപ്പെടുത്തുന്നതും ഡെപ്യൂട്ടേഷൻ കൊണ്ടു ഉദ്ദിഷ്ടഫലം ഉണ്ടാകാത്തപക്ഷം വേണ്ടതു പ്രവൎത്തിപ്പാൻ അവരെ ചുമതലപ്പെടുത്തുന്നതുമായ ഒരു അധികാരപത്രം എഴുതിപാസാക്കി.........................

മലയാളമനോരമ.

*മററുവിധത്തിൽ നടത്തുന്നതല്ലെന്ന് തിരുമേനി നിശ്ചയിച്ചിട്ടുള്ള വിവരം എന്നോ മററുവിധത്തിൽ നടത്തുവാൻ തിരുമേനി നിശ്ചയിച്ചിട്ടില്ലെന്നുള്ള വിവരം എന്നോ വേണ്ടതാണ്. രണ്ടു പ്രാവശ്യത്തെ "ഇല്ലാ" എന്ന പ്രയോഗം കൊണ്ടു എഴുത്തുകാരുടെ ഉദ്ദേശത്തിന് പ്രതികൂലമായ അൎത്ഥമാണ് വരുത്തിവച്ചിരിക്കുന്നതു. കുംഭകൎണ്ണൻ ഇന്ദ്രപ്പട്ടമെന്നു ഉദ്ദേശിച്ചുകൊണ്ടു നിദ്രപ്പട്ടം ചോദിച്ചെന്നും ഇന്ദ്രപ്പട്ടത്തിനു പകരം നിദ്രപ്പട്ടംതന്നെ കിട്ടിയെന്നും കേട്ടിട്ടുണ്ട്. അതുപോലെ ൟ സംഗതിയിൽ ഉദ്ദേശിച്ചതല്ലാതെ ചോദിച്ചതു കിട്ടിയെന്നു വരാതിരിക്കട്ടെ.

മ. സ. താ. പത്രാധിപർ



## മുളന്തുരുത്തിസുന്നഹദോസിലെ നിശ്ചയങ്ങൾ.

ൟ സുന്നഹദോസിന്റെ നിശ്ചയങ്ങളെ ആധാരമായി എടുക്കുന്നപക്ഷം ഇപ്പോൾ യാക്കോബായ സഭയിലുള്ള ഭിന്നങ്ങൾക്കെല്ലാം നിവാരണമുണ്ടാകുമെന്ന് പറഞ്ഞു പ്രസ്തുതസഭാംഗങ്ങളുടെ ഒരു യോഗത്തിൽ നിന്നു പാത്രിയൎക്കീസുബാവായുടെ അടുക്കൽ ഒരു ഡെപ്യൂട്ടേഷൻ പോയിരിക്കുന്നതായി മേൽ പ്രസ്താവിച്ചുവല്ലോ. ആ സ്ഥിതിക്ക് ൟ സുന്നഹദോസിനേയും അതിന്റെ നിശ്ചയങ്ങളേയും സംബന്ധിച്ച് അറിവാൻ വായനക്കാൎക്കു താല്പൎയ്യമുണ്ടായിരിക്കുമല്ലോ. ൟ സുന്നഹദോസിന്റെ നിശ്ചയ

ങ്ങൾ സിമ്മനാരി കൊയിസിൽ ഹാജരാക്കിയതിന്റെ ഇംഗ്ലീഷ് തർജ്ജമ റോയൽകോർട്ട് റിപ്പോർട്ടുപുസ്തകത്തിൽ ഉണ്ട്. ഈ പ്രഥമത്തെ പ്രതിവാദത്തെ സംബന്ധിക്കുന്നതായി അതിലുള്ള ഭാഗങ്ങളും അവയെപ്പറ്റിയുള്ള ഒരു നിരൂപണവും ഇവിടെ ചേർക്കണമെന്നു വിചാരിക്കുന്നു.

ക്രിസ്ത്വബ്ദം ൧൮൭൬-ന്നു കൊല്ലം ൧൦൫൧ മിഥുനം ൧൫-ാം ൧൬-ാം ൧൭-ാം തീയതികളിൽ മുളന്തുരുത്തിയിൽവച്ച് പത്രോസ് പാത്രിയർക്കീസിന്റെ ആദ്ധ്യക്ഷത്തിൻകീഴ് നടത്തപ്പെട്ട ഒരു യാക്കോബായസുന്നഹദോസിനെയാണ് ഇവിടെ മുളന്തുരുത്തിസുന്നഹദോസ് എന്നു പറഞ്ഞതു്.

മെത്രാച്ചന്റെ ഭാഗത്തുള്ളവർക്ക് അനുകൂലമെന്നു വിചാരിക്കുന്നഭാഗം തർജ്ജമ ചെയ്തു താഴെ ചേർക്കുന്നു. അതാവിതു—:"മേൽ സൂചിപ്പിച്ച പൊതുസംഘത്തു ഉണ്ടാകുന്നതിനാൽ നമ്മുടെ ജനങ്ങൾക്കു പൊതുവെ വിദ്യാഭ്യാസവും ഐശ്വര്യമായ സൽഫലങ്ങളും വരുത്തുന്നതിനുമായിട്ട് എന്തു ചെയ്യണമെന്ന് ആലോചിക്കേണ്ടതു് അത്യാവശ്യമാണ്. മെത്രാന്മാരുടെ സർവ്വാധികാരം നിമിത്തം സംഘത്തിലുൾപ്പെട്ടിരിക്കയാൽ ജനങ്ങൾക്കു ഭാരമില്ലാത്തവിധത്തിൽ ജനങ്ങളിൽ നിന്ന് ഒരു ധനശേഖരം ചെയ്യേണ്ടതാണ്. ഇതിലേക്കായി ജാതിയുടെ ഒരു പൊതുസംഘം മലങ്കരസുറിയാനി അസോസിയേഷൻ എന്ന പേരോടുകൂടെ സ്ഥാപിക്കപ്പെടേണ്ടതാണ്. ആയതിന്റെ രക്ഷാധികാരിസ്ഥാനം നമ്മുടെ വിശുദ്ധപിതാവും അവിടുത്തെ പിൻഗാമികളും വഹിക്കേണ്ടതും അദ്ധ്യക്ഷസ്ഥാനം, ഭരിക്കുന്ന മെത്രാൻ വഹിക്കേണ്ടതും ആണ്. അസോസിയേഷന്റെ അംഗങ്ങൾ നാലു ക്ലാസുകാരായിരിക്കണം. ആണ്ടൊന്നിക്ക് ൧൦൦ ഉറുപ്പിക വീതം കൊടുക്കുന്നവർ ഒന്നാംക്ലാസുകാരും ൫൦ വീതം കൊടുക്കുന്നവർ, രണ്ടാംക്ലാസുകാരും, ൨൫ വീതം കൊടുക്കുന്നവർ മൂന്നാംക്ലാസുകാരും, ൧൦ വീതം കൊടുക്കുന്നവർ നാലാംക്ലാസുകാരും ആയിരിക്കണം. ഈ അസോസിയേഷനിലേക്കുള്ള പ്രവേശനത്തിന് ഓരോ ഇടവകയും അതതിന്റെ സ്ഥിതി അനുസരിച്ച് ൫൦൦ രൂപായൊ അതിൽ കുറച്ചോ കൊടുക്കേണ്ടതാണ്........................................മലങ്കര മെത്രാന്മാരുടെ സർവ്വാധിപത്യത്തിന് യാതൊരു എതൃശക്തിയും ഇല്ലാത്തതുനിമിത്തം സഭക്കു കേടുവന്നിട്ടുള്ളതിനാൽ മേല്പറഞ്ഞ അസോസിയേഷന്റെ സ്ഥാപനം ആവശ്യമാണ്. എന്നാൽ അവർക്ക് എല്ലാവർക്കും കൂടെ യോജിച്ചു കാര്യം നടത്താൻ കഴിയാത്തതാകയാൽ ഇതിൽ സംബന്ധിച്ചിട്ടുള്ള എട്ടു പട്ടക്കാരും ഒന്നാംക്ലാസുകാരായ ൧൬ അൽമായക്കാരും അദ്ധ്യക്ഷസ്ഥാനത്തിൽ ഇരിക്കുന്ന മെത്രാനും ചേർന്ന ഒരു പ്രധാനകമ്മിറ്റി ഉണ്ടായിരിക്കേണ്ടതാണ്. അതിന് ശമ്പളത്തോടുകൂടി ഒരു സിക്രട്ടറിയും ഡിമാണ്ടി വച്ചിട്ടുള്ള ഒരു ഖജാൻജിയും ഉണ്ടായിരിക്കേണ്ടതാണ്. § അവർ ഭരണകർത്താക്കളും ഭാരവാഹികളും എന്ന നിലയിൽ ആകപ്പാടെ ജനത്തിന്റെ മതസംബന്ധവും സാമൂഹ്യവുമായ എല്ലാ സംഗതികളെയും ഭരിച്ചു നടത്തിക്കുന്നതിനു ചുമതലക്കാരായിരിക്കണം."

സഭയുടെ ലൗകിക സംഗതികളിലും മറ്റുമെല്ലാം ബാവാ തലയിടുന്നതു് ഈ തീരുമാനത്തിന് എതിരാണെന്നത്രെ ഒരു പക്ഷം. ഇതിന്റെ എതിർപക്ഷക്കാർ ഇനിയും ആലോചിക്കേണ്ടതു്. ഒരു ഡിവിഷന്റെ അധികാരിയായിട്ട് ഒരു ഉദ്യോഗസ്ഥനെ നിയമിച്ചതുകൊണ്ട മഹാരാജാവിനാകട്ടെ ദിവാൻജിക്കാകട്ടെ ആ ഡിവിഷന്റെ മേൽ അധികാരമില്ലെന്ന് വരുമോ? പാത്രിയർക്കീസ് ദൂരസ്ഥിതനാകയാൽ മലങ്കരയുള്ള സഭാസംബന്ധമായ ഭരണത്തിന് ഒരു കമ്മിറ്റിയെ നിശ്ചയിച്ചു എന്നുവച്ച് ആ കമ്മിറ്റിക്ക് പാത്രിയർക്കീസ് കീഴ്പ്പെടണമെന്നു വരുന്നതല്ല. കമ്മിറ്റി പാ

---

§ They should be made responsible as managers and responsibility-bearers to manage and control all the religious and social concerns of the people in general.

ത്രിയൎക്കീസിന്റെ മേലല്ല കീഴാണ്. പാത്രിയൎക്കീസിന് ലൌകികാധികാരം പാടില്ലെന്ന് സ്ഥാപിപ്പാൻ ഈ തീരുമാനം ചൂണ്ടികാണിക്കുന്നത് അബദ്ധമാണ്. ഇവിടെ ലൌകികാധികാരത്തെ പററി ഒന്നുംതന്നെ വിശേഷാൽ പറഞ്ഞിട്ടില്ല. പാത്രിയൎക്കീസിന്റെ അധികാരത്തെപററിയും ഒന്നുംതന്നെ പറഞ്ഞിട്ടില്ല. കമ്മിട്ടിയുടെ അധികാരത്തെ പററിയാണ് പറഞ്ഞിട്ടുള്ളത്. കമ്മിട്ടിക്കു ലൌകികാധികാരം മാത്രമുണ്ടെന്നല്ല പറയുന്നത്. പിന്നെയൊ മാൎഗ്ഗസംബന്ധവും സാമുദായികവുമായ സൎവ്വാധികാരവും ഉണ്ടെന്നാണ് പറയുന്നത്. കമ്മിട്ടിക്കു അധികാരം ഉണ്ടെന്ന് പറഞ്ഞാൽ പാത്രിയൎക്കീസിന് ഇല്ലെന്നാണ് അൎത്ഥമെങ്കിൽ കമ്മിട്ടിക്കു സൎവ്വാധികാരം ഉണ്ടെന്ന് പറഞ്ഞിരിക്കുന്ന സ്ഥിതിക്കു പാത്രിയൎക്കീസിന് ലൌകികാധികാരമാകട്ടെ ആത്മീയാധികാരമാകട്ടെ യാതൊന്നും ഇല്ലെന്നാണ് തീരുമാനിക്കേണ്ടത്. കമ്മിട്ടിക്കു സൎവ്വാധികാരം ഉണ്ടെന്ന് പറയുന്നതിനാൽ പാത്രിയൎക്കീസിന് ആത്മീയാധികാരം ഇല്ലെന്ന് സ്ഥാപിച്ചുകൂടായെങ്കിൽ ലൌകികാധികാരവും ഇല്ലെന്നു സ്ഥാപിച്ചുകൂടാ. കമ്മിട്ടിക്കു ആത്മീയാധികാരവും ലൌകികാധികാരവും ഉണ്ട്. പാത്രിയൎക്കീസിന്റെ കീഴിലാണ മേലല്ലെന്നു മാത്രമേയുള്ളു. ഈ അസോസ്യേഷനും കമ്മിട്ടിയും മററും ഉണ്ടാകുന്നതിന് പാത്രിയൎക്കീസിനേയും ജനങ്ങളേയും പ്രേരിപ്പിച്ച സംഗതി എന്താണെന്ന് ഇവിടെ സ്പഷ്ടമായി പറഞ്ഞിട്ടുണ്ട്. അതായത് മലങ്കര മെത്രാന്റെ ഏകഛത്രാധിപത്യത്തെ തടയുന്നതിനാണ്. പ്രത്യുത പാത്രിയൎക്കീസിന്റെ അധികാരത്തെ തടയുന്നതിനല്ല. ഇതെല്ലാം ആണ് ബാവായുടെ പക്ഷക്കാൎക്കു പറവാനുള്ള സമാധാനങ്ങൾ.

ഇനിയും ബാവായുടെ പക്ഷത്തെ താങ്ങുന്നതായി പറയാവുന്ന ചില ഭാഗങ്ങൾ കൂടെ നോക്കാം. പ്രസ്തുത സുന്നഹദോസിന്റെ ൫ാമത്തെ നിശ്ചയം താഴെ ചേൎക്കുന്നു. *"അന്ത്യോഖ്യാസിംഹാസനത്തിലെ കല്പനകൾക്കു കീഴ്പ്പെട്ടിരുന്നു കൊള്ളാമെന്നും അവയെ ഒരിക്കലും ലംഘിക്കയില്ലെന്നും യാക്കോബായ സത്യവിശ്വാസത്തിന്റെ ആരാധനായിൽ നിലനിന്നു കൊള്ളാമെന്നും കാണിക്കുന്ന ഒരു ഉടമ്പടി ഓരോ ഇടവകയും എഴുതി റജിസ്തരാക്കുകയും അത് പള്ളിയുടെ മേൽപ്പെട്ടിൽ സൂക്ഷിക്കയും ആ ഓരോ ഉടമ്പടിയുടേയും റജിസ്ത്രാർ മുദ്രവച്ച ഓരോ ശരിപകൎപ്പ പാത്രിയൎക്കീസിന് കൊടുക്കയും ചെയ്യേണ്ടതാണ്," മുളന്തുരുത്തി സുന്നഹദോസിലെ ൫ാമത്തെ നിശ്ചയമനുസരിച്ചുള്ള ഉടമ്പടിയാണ് ബാവാ ഇപ്പോൾ കണ്ടനാട്ടും കരിങ്ങാശ്രയും മററും എഴുതിച്ചിട്ടുള്ളതെന്നും അസോസ്യേഷന്റെയൊ കമ്മിട്ടിയുടെയൊ കാൎയ്യം ഉടമ്പടിയിൽ പ്രസ്താവിക്കണമെന്ന് മുളന്തുരുത്തി സുന്നഹദോസ് നിശ്ചയിച്ചിട്ടില്ലെന്നും ബാവയുടെ കല്പനകൾക്കു കീഴ്പ്പെട്ടിരുന്നു കൊള്ളാമെന്നും അവയെ ലംഘിക്കയില്ലെന്നും ഓരോ പള്ളിക്കാരും ഉടമ്പടി എഴുതണമെന്നല്ലാതെ കമ്മിട്ടിയുടെ കല്പനകൾക്കു കീഴ്പ്പെട്ടിരുന്നുകൊള്ളാമെന്ന് ഉടമ്പടി എഴുതണമെന്ന് അക്കാലത്തു നിശ്ചയിക്കാഞ്ഞതുകൊണ്ടുതന്നെ കമ്മിട്ടിയുടെ അധികാരം ബാവായുടെ അധികാരത്തോടു സമത്വമുള്ളതെന്നു പോയിട്ടു ആനുരൂപ്യമുള്ളതുപോലുമല്ലെന്ന് സുന്നഹദോസ് വിചാരിച്ചിരുന്നതായി കാണുന്നു എന്നുമാണ് ബാവായുടെ പക്ഷക്കാൎക്കു പറവാനുള്ളത്. ഇതിനു മറുഭാഗത്തെ സമാധാനം ബാവായുടെ കല്പനകൾക്കു കീഴ്പ്പെട്ടിരുന്നുകൊള്ളാമെന്ന് പറഞ്ഞത് ബാവായുടെ ന്യായമായ എല്ലാ കല്പനകൾക്കും കീഴ്പ്പെട്ടിരുന്നുകൊള്ളാമെന്നാണെന്നും ബാവാ പറയുന്ന തുമ്പുകേടൊക്കയും അനുസരിച്ചു കൊള്ളാമെന്നല്ലെന്നും അത്രെ. അങ്ങിനെയെങ്കിൽ ബാവായുടെ കല്പന ന്യായമായിട്ടുള്ളതൊ തുമ്പുകേടായിട്ടുള്ളതൊ എന്ന് തീരുമാനിക്കേണ്ടത് ആരാണ്? അങ്ങിനെ തീരുമാനിപ്പാൻ അധികാരമുള്ള ആളല്ലയൊ ബാവായെക്കാൾ വലിയവൻ? എന്നിങ്ങിനെ ബാവായുടെ കക്ഷികൾ ചോദിച്ചേക്കാം.

---

* The people of each respective parish should execute and register a deed of covenant binding themselves to be subject to, and never to transgress the mandates of the see of Antioch.

ഇനിയും പ്രസ്തുതസൂനഹദോസിന്റെ അവസാനനിശ്ചയം കൂടെ ഇവിടെ ചേൎക്കാം. അതാവിതു:— "മലങ്കര യാക്കോബായസുറിയാനിസഭയും അന്ത്യോഖ്യായിലെ അപ്പോസ്തോലികസിംഹാസനത്തിനു കീഴ്പ്പെട്ടിരിക്കുന്ന മററു സുറിയാനിസഭകളും തമ്മിൽ പ്രാചീനകാലം മുതലെ നിലനിന്നുപോരുന്ന ഐക്യവും സംബന്ധവും നിൎമ്മൂലനം ചെയ്യുന്നതിലേക്ക് ഇതരമതസ്ഥന്മാർ ദീൎഘകാലമായി വിവിധശ്രമങ്ങൾ ചെയ്തുപോരുന്നതുകൊണ്ടും അന്ത്യോഖ്യാമേലധികാരം നിലനില്ക്കുന്ന കാലത്തോളം മലങ്കരസുറിയാനിസഭയിൽ സമാധാനം ഉണ്ടാകയില്ലെന്നു ബ്രിട്ടീഷ് റസിഡെണ്ടു മിസ്റ്റർ ബെല്ലാർഡുമൂലമുണ്ടായ വിരുതു പ്രകരണത്തിൽ പറഞ്ഞിട്ടുള്ളതുകൊണ്ടും ആ മേലധികാരം നിലനില്ക്കുമാറു മലങ്കര ഇടവകയും മററു ഇടവകകളും എപ്പോഴും ഏൎപ്പാററിലും യോജിച്ചിരിക്കയും രണ്ടുകൂട്ടൎക്കും അന്ത്യോഖ്യാസിംഹാസനത്തോടുള്ള അവകാശവും സംബന്ധവും ഒരുപോലെ ഇരിക്കയും (The right of both to the see of Antioch should be equal and the relationship alike) ചെയ്യേണ്ടതാണ്. പരദേശത്തെ യാക്കോബായ ഇടവകകൾക്കു പാത്രിയൎക്കീസിനോടുള്ള സംബന്ധം തന്നെയാണ് ഇവിടത്തെ ഇടവകയ്ക്കും ഉണ്ടായിരിക്കേണ്ടതെന്നു സൂനഹദോസ് സ്പഷ്ടമായി പറഞ്ഞിരിക്കുന്നു. പരദേശത്തുള്ള സഭകളുടെമേൽ പാത്രിയൎക്കീസിനു സ്വാധിപത്യവും ഉണ്ടെന്നുള്ള സംഗതിയിൽ ആൎക്കും ഭിന്നാഭിപ്രായമുണ്ടായിരിക്കയില്ലല്ലോ. പരേതനായ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായിക്കു കൊടുത്ത സ്താത്തിക്കോനിൽ പരദേശത്തെ മെത്രാന്മാരെപ്പററി താഴെ വരുംപ്രകാരം പ്രസ്താവിച്ചിരിക്കുന്നു: "അവരിൽ ആരെങ്കിലും അനുസരണം ഇല്ലാത്തവനോ ഇടങ്കോലുകാരനോ പാത്രിയൎക്കീസിന്റെ കല്പനയെ അലക്ഷ്യമാക്കുന്നവനോ ആയിരുന്നാൽ അയാൾ ഒററ കല്പനയാൽ സ്ഥാനഭ്രഷ്ടനാക്കപ്പെടുന്നു." (റോയൽകോൎട്ടു റിക്കാൎട്ടുകൾ വാല്യം ൩ പുറം ൨൩൭)

മുളന്തുരുത്തിസൂനഹദോസിൽ വച്ച് മലങ്കര സുറിയാനി അസോസ്യേഷനും കമ്മിട്ടിയും മററും എല്ലാം നിശ്ചയിച്ചശേഷം പാത്രിയൎക്കീസ് മലങ്കര ഇടവകയെ ഏഴായി വിഭജിക്കയും ആറു മെത്രാന്മാരെ പ്രതിഷ്ഠിച്ച് ഓരോ ഇടവകയിന്മേൽ ആക്കുകയും മററും ചെയ്തതു അസോസ്യേഷന്റെയോ കമ്മിട്ടിയുടെയോ മുഖേൽ ശുപാൎശ മൂലം യാതൊരുത്തന്റെയോ സമ്മതം ചോദിക്കാതെയായിരുന്നു എന്നുള്ള സംഗതി അവിതൎക്കിതമാണല്ലോ. അതുകൊണ്ട് അസോസ്യേഷനും കമ്മിട്ടിയും മററും മുളന്തുരുത്തി സൂനഹദോസിൽ വച്ചു ഉണ്ടാക്കുകയും അവരെ മലങ്കര സഭയുടെ ഭരണകൎത്താക്കളാക്കുകയും ചെയ്ത പത്രോസ് പാത്രിയൎക്കീസിന്റെ മനസ്സിൽ അവരുടെ അധികാരത്തിന്റെ സ്വഭാവത്തെ പററിയുണ്ടായിരുന്ന ബോധം എന്താണെന്നു തെളിയുന്നു. അതുപോലെ തന്നെ പാത്രിയൎക്കീസ് ഈ വിധത്തിൽ പ്രവൎത്തിച്ചതു മുളന്തുരുത്തിസൂനഹദോസും പാത്രിയൎക്കീസും കൂടി തങ്ങൾക്കു തന്ന അധികാരത്തെ ലംഘിക്കയായിരുന്നു എന്ന് അന്നത്തെ അസോസ്യേഷൻ കമ്മട്ടി വിചാരിച്ചിരുന്നില്ല. ബാവായുടെ ഈ പ്രവൃത്തി നിയമവിരുദ്ധമാണെന്ന് കാണിച്ചു ഹൎജി അയപ്പാനോ ഡെപ്യൂട്ടേഷൻ അയപ്പാനോ ബഹളം കൂട്ടാനോ ആരും അന്നു തുനിയാഞ്ഞതു ആലോചിക്കുമ്പോൾ ബാവായുടെ ഈ പ്രവൃത്തി മുളന്തുരുത്തി സൂനഹദോസിന്റെ നിശ്ചയത്തിനു എതിരാണെന്നോ നിയമലംഘനമാണെന്നോ യാക്കോബായ സുറിയാനിമഹാജനങ്ങൾ അക്കാലത്തു വിചാരിച്ചിരുന്നില്ലെന്നു തെളിയുന്നു. പ്രസ്തുതസൂനഹദോസിൽ വച്ച് പ്രസ്തുതനിശ്ചയങ്ങൾ രേഖപ്പെടുത്തിയ ബാവായോ ജനങ്ങളോ ആ നിശ്ചയങ്ങൾക്കു ഇന്നത്തെ യാക്കോബായ മെത്രാൻകക്ഷികൾ കൊടുക്കുന്ന അൎത്ഥം അവയ്ക്കുണ്ടെന്നു സ്വപ്നത്തിൽപോലും കണ്ടിരുന്നില്ലെന്നു തെളിയുന്നു. ഇതെല്ലാം ആണു ബാവായുടെ പക്ഷക്കാൎക്കു പറവാനുള്ള ന്യായങ്ങൾ.



## ഒരു ഉപന്യാസനിരൂപണം.
## അഥവാ
## മാൎത്തോമ്മാസഭയും പടക്കൻമിക്ഷ്യനും (തുടൎച്ച)

മാൎത്തോമ്മാസഭയിലും യാക്കോബായസഭയിലും ഉള്ള സന്മാൎഗ്ഗബോധത്തെപ്പററിയാണല്ലൊ കഴിഞ്ഞലക്കത്തിൽ അവസാനമായി പറഞ്ഞതു്. ഏററം ഉത്തമന്മാരും തീരെ കൊള്ളരുതാത്തവരുമായ ആളുകൾ രണ്ടു സഭയിലും ഉണ്ടെന്നുള്ളതിനെ പററി തൎക്കമില്ല. നന്മയുടെ ശക്തി മാൎത്തോമ്മാ സഭയിൽ അധികമായി വ്യാപരിക്കയും ജനങ്ങളുടെ ജീവിതത്തെ നന്നാക്കുകയും ചെയ്യുന്നതിനു വിധത്തിലാണ് ആ സഭയുടെ സ്വഭാവമെന്നു മാത്രമെ ഇവിടെ വാദമുള്ളു. അതുകൊണ്ടു ഈ രണ്ടു സഭകളെ പൊതുവെ നോക്കുന്നതായാൽ സന്മാൎഗ്ഗസംബന്ധമായ വ്യത്യാസം അവയിൽ കാണുമെന്നുള്ളതിലേക്കു പല സംഗതികളും കഴിഞ്ഞ ലക്കത്തിൽ ഞങ്ങൾ സൂചിപ്പിച്ചിരുന്നുവല്ലൊ. അതുപോലെ ഇനിയും ധാരാളം ദൃഷ്ടാന്തങ്ങൾ കാണിപ്പാനുണ്ടെങ്കിലും ആവശ്യത്തിനു അവ മതിയാകുമെന്നു വിചാരിക്കുന്നതിനാൽ അതിൽ ഇനിയും പ്രവേശിക്കുന്നില്ല. സ്ഥൂലങ്ങളായ അന്യായത്തു കാണപ്പെടുന്നവയായ പുറമെയുള്ള പാപങ്ങൾ മാൎത്തോമ്മാക്കാരുടെ ഇടയിൽ കുറവുണ്ടെന്നും എന്നാൽ സൂക്ഷ്മങ്ങളായ അന്തായതു് കാണപ്പെടാത്തവയായി അകമെയുള്ള പാപങ്ങൾ മാൎത്തോമ്മാക്കാരുടെ ഇടയിൽ അധികമുണ്ടെന്നു മിസ്റ്റർ കെ. വി. ചാക്കോ കൃക്ഷ്യുടെ പക്ഷമുണ്ടു്. ദൃഷ്ടാന്തമായിട്ടു് കപടഭക്തി യാക്കോബായസഭയിലുള്ളതിനേക്കാൾ പതിന്മടങ്ങു മാൎത്തോമ്മാ സഭയിലുണ്ടെന്നാണു് അദ്ദേഹത്തിൻറ വാദം. ഈ വാദത്തിൽ കുറെ പരമാൎത്ഥമുണ്ടെന്നു സമ്മതിക്കാതിരിക്കാൻ തരമില്ല. സന്മാൎഗ്ഗബോധം അഥവാ ദൈവഭക്തിയുടെ ആവശ്യകതയെ സംബന്ധിച്ചുള്ള ബോധം ഒരു സമുദായത്തിൽ കടക്കുന്നതിനു മുമ്പു് അവിടെ കപടഭക്തി അശേഷവും ഉണ്ടായിരിക്കുന്നതല്ല. എന്നാൽ ഈ ബോധം സമുദായത്തിൽ കടന്നു ബലപ്പെടുമ്പോൾ കപടഭക്തിയും അതിനോടുകൂടെ ഉണ്ടായെ മതിയാവൂ. സുവിശേഷവെളിച്ചത്തിനു പ്രവേശം കിട്ടാതെ അന്ധകാരത്തിൽ കിടക്കുന്ന ദേശത്തിലും സമൂഹത്തിലും ഉള്ള ആളുകൾക്കു അവരുടെ ദുഷ്ടമായ പ്രവൃത്തികളെപ്പററി ബഹുജനങ്ങളുടെ മുമ്പാകെ പ്രശംസിപ്പാൻ കഴിയുന്നതാണ്. ഒരു ആഭാസൻ തൻറ ആഭാസന്മാരായ ചങ്ങാതിമാരോടുകൂടെ നടക്കുമ്പോൾ താൻ പ്രവൎത്തിച്ചിട്ടുള്ളവയായ സാമൎത്ഥ്യങ്ങളെപ്പററി ഘോഷിക്കാറുണ്ട്. കൊള്ളരുതാത്തവരായ വല്ലവരും കേട്ടാൽ അറയ്ക്കുകയും ചെവി പൊത്തുകയും ചെയ്യത്തക്ക പ്രവൃത്തികളെപ്പററിയാണു് ആ മനുഷ്യൻ തൻറ ചങ്ങാതിമാരുടെ മുമ്പാകെ പ്രശംസിക്കുന്നതു്. ഇതിൻറ രഹസ്യം എന്താണ്? അവൻ ആരുടെ ഇടയിൽ സാധാരണമായി ജീവിക്കുന്നുവോ ആയവരുടെ ഇടയിൽ രസിക ആഭാസവൃത്തി ലജ്ജാവഹമല്ല, പ്രത്യുത പ്രശംസാവഹമാണ്. അതുകൊണ്ടു ആ മനുഷ്യന് തൻറ ദുഷ്പ്രവൃത്തികളെയൊ തൻറ മനസ്സിലുണ്ടാകുന്ന ദുർവികാരങ്ങളെയൊ മറച്ചുവച്ചിട്ടു ആവശ്യമില്ല. അവൻറ ദുഷ്പ്രവൃത്തികളുടെയും ദുർവികാരങ്ങളുടെയും പ്രകടനത്തിങ്കൽ രസിക്കുന്നവരായ ആളുകളുടെ ഇടയിലാണ് അവൻ ജീവിക്കുന്നതു്. അവൻറ സ്വന്തം ആ സ്ഥിതിയിൽ ഇരിക്കുന്ന കാലത്തോളം കപടഭക്തി എന്നതു് എന്താണെന്നു് അവൻ സ്വപ്നത്തിൽ പോലും അറിയുന്നതല്ല. എന്നാൽ അവൻറ ദേശവാസികളുടെ ഇടയിൽ ദൈവഭക്തിയുടെയും സദാചാരത്തിൻറയും ആവശ്യകത ഗൌരവമായി ബോധപ്പെടുകയും അഭക്തിയും ദുഷ്കൃതിവിചാരവും നിന്ദ്യവും ആക്ഷേപയോഗ്യവും ആണെന്നുള്ള ബോധം പ്രബലപ്പെടുകയും ചെയ്തുകഴിഞ്ഞാൽ പിന്നെ ആ മനുഷ്യൻ തൻറ വഷളായ പ്രവൃത്തികളെയും മററും അന്യന്മാരെ അറിയിപ്പാൻ ലജ്ജിക്കയും തൻറ ദുർവികാരങ്ങളെയും ദുഷ്പ്രവൃത്തികളെയും മറച്ചുവയ്ക്കാൻ ശ്രമിക്കയും ചെയ്യുമെന്നുള്ളതിനു തൎക്കമില്ല. ഈ വിധത്തിലാണ് കപടഭക്തി ഉത്ഭവിക്കുന്നതു്. സുവിശേഷപ്രകാശം ഒരു സമൂഹത്തിൽ കടന്നാൽ എല്ലാവരും ഒരുപോലെ സത്യഭക്തന്മാരായിത്തീരുന്ന കാര്യം സംഭാവ്യമല്ല. കുറെ ആളുകൾ സത്യഭക്തന്മാരായിത്തീരുകയും ശേഷമു

ളവർ തങ്ങളുടെ പൂർവ്വമെയുള്ള ഏർപ്പാടുകൾ ഒരുവിധം നന്നാക്കിയെടുക്കാതെ ഭക്തി ഭാവിപ്പാൻ ഇടയാകയും ചെയ്യും. അതുകൊണ്ടു സുവിശേഷവെളിച്ചം ഒരു സമുദായത്തിൽ കടക്കുമ്പോൾ അവിടെ കപടഭക്തിയും കടന്നുകൂടുന്നതാണ്. കപടഭക്തി നിശ്ശേഷം ഇല്ലായ്മ ചെയ്യുന്നതിനുള്ള വഴി എന്താണെന്നു ചോദിച്ചാൽ ഒരു മനുഷ്യൻ ഏതുവിധത്തിൽ ജീവിച്ചാലും അതുകൊണ്ടൊന്നും ഒരാക്ഷേപവും ഇല്ലെന്നുള്ള ബോധത്തെ സമൂഹത്തിൽ പരത്താൻ ശ്രമിക്കണം എന്നാണ് മറുപടി. അതു പൊതുവെ വ്യാപിച്ചുകഴിയുമ്പോൾ കപടഭക്തി കാശികടക്കുന്നതായിരിക്കും. യൂരോപ്യ സമുദായം ഇപ്പോഴത്തേതിൽ അധികമായി ഭാവിയിൽ സുവിശേഷപ്രകാശത്തിന് ഇറങ്ങിച്ചെല്ലുമെന്നു ഞങ്ങൾ ആശിക്കുന്നു. അപ്പോൾ സത്യഭക്തന്മാരുടെയും കപടഭക്തന്മാരുടെയും സംഖ്യ ഇപ്പോഴത്തേതിൽ അധികരിക്കുന്നതായിരിക്കും.

സുവിശേഷപ്രസംഗസംഘത്തിൽ നിന്നു നടത്തിവരുന്ന വടക്കൻമിഷ്യൻകൊണ്ടു ക്രിസ്തുരാജ്യത്തിന് യാതൊരു പ്രയോജനവും ഉണ്ടായിട്ടില്ലെന്നു പരമാർത്ഥിയായ ഒരു യാക്കോബായക്കാരൻ — അയാൾ എത്രതന്നെ കക്ഷിവാശിയുള്ള ആളായിരുന്നാലും — പറയുന്നതല്ല. മിസ്റ്റർ കെ. വി. ചാക്കോ അങ്ങിനെ പറകയില്ലെന്ന് ഞങ്ങൾക്കു ധൈര്യമുണ്ട്. ഈ സുവിശേഷകന്മാരുടെ വേല നിമിത്തം മദ്യപാനം മുതലായ ദുർമ്മയുള്ള പാപങ്ങളെ ഉപേക്ഷിച്ചവരും കർത്താവിങ്കലേക്കു തിരിഞ്ഞിരിക്കുന്നതായി ഭാവിക്കുന്നവരുമായി ബഹുക്കളിൽ ഒരുത്തന്റെ സാക്ഷീകരണം എങ്കിലും സത്യമാണെങ്കിൽ ആ വകയ്ക്കു ചിലവുചെയ്ത പണം ഒന്നും വ്യർത്ഥമായെന്ന് വരുന്നതല്ല. ഒന്നുലക്ഷം ഉറുപ്പിക വ്യയം ചെയ്തിട്ടു ഒരാത്മാവു രക്ഷപെടുവാൻ ഇടയായാൽ അതു ചിലവു നഷ്ടമായിട്ടല്ല ലാഭമായിട്ടാണ് ഗണിക്കപ്പെടേണ്ടത്. ഏതാനും കൊല്ലങ്ങൾക്കു മുമ്പു കടമറ്റത്ത് ഇടവകയിൽ വാളകം എന്ന സ്ഥലംവരെ ഞങ്ങൾ യാത്രചെയ്യുകയുണ്ടായി. ഉപദേശിമാരോടും ഈ വേലയോടും വളരെ വിരോധമുള്ള ഒരാളുമായി സംസാരിപ്പാൻ ഞങ്ങൾക്കു ഇടയായി. അയാൾ ഈ വേലയെപ്പറ്റി ദൂഷണമായി ഒരു സംഗതി പറഞ്ഞു. അതു മറ്റൊന്നുമല്ല: ഈ ഉപദേശിമാർ ഇവിടെ വരുന്നതിനു മുമ്പു മദ്യപാനം ചെയ്യാത്തവർ ഇവിടെയില്ലായിരുന്നു, എന്നാൽ ഇപ്പോൾ മദ്യപാനം ചെയ്യാത്തവർ പലരുണ്ട്, ഉപദേശിമാർ വന്നശേഷമാണ് ഞാനും ഇതു നിർത്തിയതു, എന്നെപ്പോലെ ഇതു നിർത്തിയവരായ പലരും ഞങ്ങളുടെ ഇടയിൽ ഇപ്പോഴുണ്ട്, എന്നിപ്രകാരം അയാൾ സാക്ഷിച്ചു. എന്നാലും ഉപദേശിമാർ നവീകരണക്കാരാകയാൽ അയാൾക്കു ഇവരെ കണ്ടുകൂടാ. ഈ വടക്കൻമിഷ്യന്റെ ഫലമായി സാമൂഹ്യമായിട്ടില്ലെങ്കിലും ചില നന്മകൾ ഉണ്ടായിട്ടുണ്ടെന്നു സമ്മതിക്കാതിരിക്കുന്നതെങ്ങിനെ! വടക്കു ഒരു പള്ളിയിൽ ഇപ്പോഴും ഒരു ചാരായപ്പെരുനാൾ നടത്തിവരുന്നുണ്ട്. ആ പെരുനാൾദിവസം പട്ടക്കാരും ജനങ്ങളും എല്ലാം പള്ളിയിൽ കൂടും. അതു ഒരു വലിയ പെരുനാളാണ്. അന്നത്തെ പ്രധാനകൃത്യം ഓരോരുത്തനും ചാരായം കൊണ്ടുവന്നു പള്ളിയുടെ പടിഞ്ഞാറെവാതുക്കൽ വച്ചു ഒന്നു കുരിശുവരച്ചശേഷം അതു കുടിക്കുകയെന്നതാണ്. ഈ പെരുനാളിന്റെ വൃത്താന്തം വേണമെങ്കിൽ പിന്നാലെ വിസ്തരിച്ചു എഴുതാം. ഈ വിധത്തിൽ മദ്യപാനത്തെ ധൈര്യപ്പെടുത്തിവരുന്ന ദേശത്തു കുറെ ആളുകളെ അതിൽനിന്നു മാത്രമെങ്കിലും ഉദ്ധാരണംചെയ്വാൻ സാധിച്ചെങ്കിൽ അതു ഒരു വലിയ സംഗതിയല്ലയോ!

നമ്മുടെ 'സുറിയാനി ബി. എ.', പറയുന്ന ഒന്നുരണ്ടു സംഗതികൾ കൂടെ പരിശോധിപ്പാനുണ്ട്. മിഥുനത്തിലെ പത്രികയിൽ ഈ ലേഖകൻ പറയുന്നതാവിതു:— 'കർമ്മാനുഷ്ഠാനങ്ങൾ അശേഷം ത്യജിച്ചിട്ടു ഇപ്പോൾ മിക്കവാറും പള്ളിയും പട്ടക്കാരനും വേണ്ടെന്നായിട്ടുള്ള പലരും ഉണ്ട്. ബാപ്റ്റിസ്റ്റുകാർ ഈ അഭിപ്രായക്കാർ മൂത്തു തെളിഞ്ഞതെന്നുള്ളു. ഒരു കുന്നിന്റെ ചരിവിൽ വളരെ കാലമായി സ്വസ്ഥമായിരിക്കുന്ന ഒരു പാറയെ ഇളക്കി കീഴ്പോട്ടു ഉരുട്ടിയാൽ അതു ഇടയ്ക്കു വന്നു നിൽക്കുമെന്നു വിചാരിച്ചുകൂടാ. ബാപ്റ്റിസ്റ്റ് താഴ്വരയിലും ഉരുണ്ടുപോകയേ ഉള്ളു.

അതിനു ചുമതലക്കാർ അപ്പോസ്തോലസഭയുടെ ഗൃഹനിർമ്മാണത്തെ വേണ്ടുവോളം ആലോചനകൂടാതെ ചിലപ്പോൾ വാശിക്കൊ അഥവാ രസത്തിനൊ വേണ്ടി വലിച്ചുഴിക്കുന്നവരായിരിക്കും. എല്ലാവരും നിഷ്പക്ഷബുദ്ധികളായിരിക്കുമ്പോൾ സഭാനാഥന്മാരും അധികൃതന്മാരും പറയുന്നതായിരിക്കണം സാധാരണന്മാരുടെതിനെക്കാൾ സ്വീകാര്യം എന്നു സമ്മതിക്കുന്നതിന് വിനയബുദ്ധിയുള്ള വേദപുസ്തകവായനക്കാരും പ്രാസംഗികന്മാരും നമ്മുടെ നാട്ടിൽ എത്ര ചുരുങ്ങിപ്പോയി" (പുറം ൧൩൨) ലേഖകൻ ഈ പറയുന്ന വാചകങ്ങൾ ഒരു റോമൻകത്തോലിക്കക്കാരൻ പറഞ്ഞിരുന്നെങ്കിൽ കുറെക്കൂടെ അർത്ഥമുണ്ടായിരുന്നു. "വാശിക്കൊ അഥവാ രസത്തിനൊവേണ്ടി" കൊച്ചിയിൽ മട്ടാഞ്ചേരി കൂനൻകുരിശേൽ കയറു കെട്ടിപിടിച്ചു സത്യംചെയ്തു കുറെ ആളുകൾ പുത്തൻകൂറുകാരായി തിരിഞ്ഞിട്ടില്ലായിരുന്നെങ്കിൽ ഇവിടെ യാക്കോബായയൊ ഇംഗ്ളീഷൊ നവീകരണമൊ ബപ്റ്റിസ്റ്റാ ഒന്നും ഉണ്ടാകയില്ലായിരുന്നെന്നും അപ്പോസ്തോലസഭയുടെ ഗൃഹനിർമ്മാണത്തെ കൂനൻ കുരിശിങ്കൽ മുതൽ വലിച്ചുഴിച്ചവരാണ് ഇതിനെല്ലാം ഉത്തരവാദികളെന്നും പഴയകൂറുകാർ പറയാവുന്നതാണ്. സഭാനാഥന്മാരും അധികൃതന്മാരും പറയുന്നതാണ് അധികം സ്വീകാര്യമെന്ന് സമ്മതമുള്ള നമ്മുടെ ബി. എ.ക്കാരൻ പട്ടക്കാരും ബിഷോപ്പന്മാരും ആർച്ച് ബിഷോപ്പന്മാരും കർദ്ദിനാളന്മാരും പാപ്പായും ഉൾപ്പെട്ട അനേകായിരം വിദ്വൽശിരോമണികളായ വൈദികന്മാരുടെ അഭിപ്രായങ്ങളെ സ്വീകരിക്കാതെ വിശ്വാസമില്ലാത്തവരായി കിടക്കുന്ന രണ്ടൊ നാലൊ വൈദികന്മാർ പറയുന്നതു അനുസരിച്ചു നടക്കുന്നതു എന്തുകൊണ്ട്? അപ്പോസ്തോലസഭയുടെ ഗൃഹനിർമ്മാണം ആണ് യാക്കോബായ സഭയ്ക്കുള്ളതെന്നും ശേഷമുള്ളവരെല്ലാം അതിനെതിരികളാണെന്നും ജല്പിപ്പാൻ ഒരു പ്രയാസവുമില്ലെന്ന് ഞങ്ങൾ സമ്മതിക്കുന്നു. അതു തെളിയിപ്പാൻ നമ്മുടെ ബി. എ. ക്കാരൻ ശ്രമിക്കാഞ്ഞതു സാമർത്ഥ്യം തന്നെ. അപ്പോസ്തോലസഭയുടെ ഗൃഹനിർമ്മാണത്തെ ഏതു സംഗതിയിലാണ് മാർത്തോമ്മാക്കാർ ഇളക്കിയതു എന്നു തെളിയിപ്പാൻ നമ്മുടെ ബി. എ. കാരനു കഴിയുമെങ്കിൽ കണ്ടാൽ കൊള്ളാം. അപ്പോൾ ഞങ്ങൾ പാപം ഏറ്റുപറഞ്ഞുകൊണ്ടു നിങ്ങളോടു ചേരാം.

"സുറിയാനി ബി. എ." പറയുന്ന വേറൊരു സംഗതിയാവിതു—"പുസ്തകങ്ങളിലെ നമസ്കാരം എത്രമാത്രം കാര്യമാണെന്ന് ആംഗ്ളിക്കൻബിഷോപ്പ അവർകളോടു ഒന്നു എഴുതിചോദിച്ചാൽ അറിയാം. സാധാരണമായി വിദ്യാവിഹീനന്മാരും മതവികാസം കുറവുള്ളവരുമായ ജനസാമാന്യം പൊതുയോഗങ്ങളിലും പ്രാർത്ഥനക്കൂട്ടങ്ങളിലും സ്വാതന്ത്ര്യപ്രാർത്ഥനകൊണ്ടു എന്തെല്ലാം കുഴപ്പവും ഈട്ടമുട്ടും വരുത്തികൂട്ടുന്നുണ്ടെന്നുള്ളതു അനുഭവിച്ചവർ പറയട്ടെ" (പുറം ൧൩൨) പുസ്തകങ്ങളിലെ നമസ്കാരം നല്ലതാണെന്നു ആംഗ്ളിക്കൻബിഷോപ്പ് അവർകളോടു എഴുതിചോദിക്കാതെതന്നെ ഇവിടെ അറിയാം. ആരോടും എഴുതിച്ചോദിക്കാതെതന്നെ പുസ്തകത്തിലെ പ്രാർത്ഥനകൾ ഉപയോഗിച്ചുവരുന്നുണ്ടെന്നു ഈ സുറിയാനി ബി. എ. അറിയാഞ്ഞതു ആശ്ചര്യം തന്നെ. എന്നാൽ മനഃപ്രാർത്ഥന "എത്രമാത്രം കാര്യമാണെന്നു ആംഗ്ളിക്കൻ ബിഷോപ്പ അവർകളോടു ഒന്നു എഴുതിച്ചോദിച്ചാൽ അറിയാം" എന്നു നമ്മുടെ ബി. എ.യോടു പറഞ്ഞുകൊള്ളട്ടെ. സ്വാതന്ത്ര്യപ്രാർത്ഥനകൊണ്ട് "കുഴപ്പവും ഈട്ടമുട്ടും" വന്നിട്ടുണ്ടെങ്കിൽ പ്രസംഗംകൊണ്ടും വന്നിട്ടുണ്ട്. പുരാതനകാലങ്ങളിൽ എഴുതപ്പെട്ട പ്രാർത്ഥനകൾ മാത്രമെ യോഗങ്ങളിൽ കേൾക്കപ്പെടാവു എന്നു ശഠിക്കുന്നവർ പ്രസംഗത്തെ സംബന്ധിച്ചും അങ്ങിനെതന്നെ ശഠിക്കേണ്ടതാണ്. പുരാതനകാലങ്ങളിൽ എഴുതപ്പെട്ടിട്ടുള്ള പ്രസംഗങ്ങൾ യോഗങ്ങളിൽ വായിക്കയല്ലാതെ പട്ടക്കാരും ഉപദേശിമാരും അവർക്കു തോന്നുന്നതൊക്കെയും പ്രസംഗിക്കാൻ അനുവദിച്ചുകൂടാത്തതാണ്. യാക്കോബായ സഭയിൽ മേല്പട്ടക്കാരുടെ കല്പനയുംകൊണ്ടു നടക്കുന്നവരിൽ ചിലർ പച്ച അസംബന്ധങ്ങൾ പ്രസംഗിക്കുന്നതു നമ്മുടെ ബി. എ. കാരൻ ഒരിക്കലും കേട്ടിട്ടില്ലെന്നു വരുമൊ? പുരാതനകാലത്തു എഴുതപ്പെട്ട നല്ല പ്രസംഗങ്ങളും പ്രാർത്ഥനകളും നാം ഉപയോഗിക്കേണ്ടതാണ്. അതുപോലെതന്നെ ഓരോ സ്ഥലത്തേയും സമയത്തേയും ആവശ്യമനുസരിച്ചു പ്രാർത്ഥിക്കയും പ്രസംഗിക്കയും ചെയ്യേണ്ടതുമാണ്. ഓരോ സ

ന്ദർഭത്തിൽ ആവശ്യപ്പെട്ട പ്രസംഗം പട്ടക്കാരനൊ ഉപദേശിക്കൊ തോന്നുന്നവിധത്തിൽ നടത്താമെന്നും സന്ദർഭോചിതമെന്ന പട്ടക്കാരനു മറ്റൊ തോന്നുന്നവിധത്തിൽ പ്രാർത്ഥിച്ചുകൂടാ എന്നും പറയുന്നതിന്റെ യുക്തി ഞങ്ങൾക്കു മനസ്സിലാകുന്നില്ല.



## എൻ. എം. എസിന്റെ വേല

പഞ്ചാബിൽ മൊണ്ട്ഗോമറി ജില്ലയിൽ മൂന്നു വേലസ്ഥലങ്ങൾ ഉണ്ട്. രാജ്യവാസികൾ അധികവും മഹമ്മദീയരാണ്. അവിടെ മിസ്റ്റർ ജയിംസ് വില്യംസും ഡോക്ടർ ഡിനനാഥനും സഹായകന്മാരും വേലചെയ്യുന്നു. മൊണ്ട്ഗോമറിയിൽ ഒക്കാറാ എന്ന സ്ഥലത്തു എൻ. എം. എസ് വകയായി ഒരു ആശുപത്രി സ്ഥാപിച്ചിട്ടുണ്ട്. അതിലെ ഡോക്ടറും മിഷ്യനറിയുമായ ഡോക്ടർ ഡിനനാഥൻ താഴെവരും പ്രകാരം എഴുതിയിരിക്കുന്നു. "ജനങ്ങൾ അധികവും മഹമ്മദീയരും വിദ്യാവിഹീനന്മാരും വസ്തുകൾ കൊണ്ടൊ കൂലിവേലകൊണ്ടൊ കന്നുകാലി വളർത്തുകൊണ്ടൊ ജിവിക്കുന്നവരുമാണ്. അവർ മുമ്പു ഒരു ക്രിസ്ത്യാനിയെ കണ്ടിട്ടില്ല. എന്നാൽ ഒക്കാറായിലെ നിവാസികൾ കച്ചവടക്കാരും സമീപദേശങ്ങളിൽ നിന്നു് വന്നു കുടിയേറിയിട്ടുള്ളവരുമാകയാൽ അവരിൽ ചിലക്കു ക്രിസ്തുമതത്തെക്കുറിച്ചും ക്രിസ്ത്യാനികളെക്കുറിച്ചും വളരെ അസ്പഷ്ടവും അബദ്ധവുമായ അഭിപ്രായങ്ങളുണ്ട്. കച്ചവടക്കാരനായ ഒരു ഹിന്ദുവിനോടു ഞാൻ സംസാരിച്ചപ്പോൾ ക്രിസ്ത്യാനി എന്നാൽ ആര് എന്നതിനെപ്പറ്റി വളരെ വിനോദകരവും അതുപോലെ തന്നെ വളരെ ക്രൂരവുമായ ഒരു വിവരണം അയാൾ പറകയുണ്ടായി. സുഖമായി ജീവിക്കുന്നവനും വ്യയശീലനും തന്റെ ശേഷക്കാരെ മറക്കുന്നവനും സ്വന്തജനത്തെയും ജാതിയെയും നിന്ദിക്കുന്നവനും ഇംഗ്ലീഷുകാരുടെ വസ്ത്രം ധരിക്കുന്നവനുമാണ് ഒരു ക്രിസ്ത്യാനി എന്നത്രെ അയാൾ പറഞ്ഞതു്. ചൂപ്പകാരുടെ വർഗ്ഗത്തിൽപ്പെട്ട ഒരാൾ ഈയിടെ എന്നോടു പറഞ്ഞതു് പന്നിയിറച്ചി മുടങ്ങാതെ തിന്നുന്നവനാണ് ക്രിസ്ത്യാനി എന്നും ഒരാൾ ക്രിസ്ത്യാനി ആയാൽ ഉടനെ അവൻ പന്നിയിറച്ചി തിന്നേണ്ടിയാവു എന്നും അത്രെ. വിദ്യാവിഹീനന്മാരായ ഈ ജനത്തിന് ഞങ്ങളെപ്പറ്റി മുൻവിധിയുണ്ടാകത്തക്കവണ്ണം വിദ്യാവിഹീനന്മാരായ അവരുടെ നായകന്മാർ പറഞ്ഞു മനസ്സിലാക്കിക്കൊടുക്കുന്നതു് ഈ വിധത്തിലാണ്. ഞങ്ങളുടെ വാക്കുകളും പ്രവൃത്തികളും കൊണ്ടു ഈ വിധത്തിലുള്ള തെറ്റിദ്ധാരണകൾ അവരുടെ മനസ്സിൽ നിന്നു നീക്കുകയും ക്രിസ്തുമാർഗ്ഗത്തിന്റെ സാക്ഷാൽ സാരമെന്താണെന്നു് അവരെ കാണിക്കയും ചെയ്യണം. ഒരു സത്യക്രിസ്ത്യാനി ദൈവത്തെയും മനുഷ്യവർഗ്ഗത്തെയും സ്നേഹിക്കുന്നവനാണെന്നു് അവരെ കാണിക്കണം."

എൻ. എം. എസ്. വകയായി ഒക്കാറായിലുള്ള ആശുപത്രിയിൽ ധാരാളം ആളുകൾ ചികിത്സക്കായി വരുന്നുണ്ട്. ആ ദേശത്തുള്ള ഹിന്ദുക്കളും മറ്റും ഈ ആശുപത്രിയുടെ നടത്തിപ്പിനായി പണസഹായം ചെയ്യുന്നുണ്ട്. ഈ വേല ഫലപ്രദമാകുന്ന ലക്ഷണമാണ് കാണുന്നതു്.

മോൺട്ഗോമറി ഡിസ്ത്രിക്ടിൽ തന്നെ ഫസ്ലാബാദ് എന്ന സ്ഥലത്തു വേല ചെയ്യുന്ന മിസ്റ്റർ ജയിംസ് വില്യംസ് എഴുതിയിരിക്കുന്നതു് ഭാഷാന്തരം ചെയ്തു താഴെ ചേർക്കുന്നു. "ഫസ്ലാബാദ് മാർച്ച് ൨൦നു—കഴിഞ്ഞ രണ്ടുമൂന്നു ദിവസമായി എനിക്കു വലിയ ജോലിയായിരുന്നു. അടുത്തുള്ള ഒരു ഗ്രാമത്തിൽ ഹിന്ദുക്കളുടെ ഒരു വിവാഹം ഉണ്ടായിരുന്നു. ആ വിട്ടിലെ മൂന്നു കുട്ടികൾ നമ്മുടെ സ്കൂളിൽ പഠിക്കുന്നതുകൊണ്ടു അവർ എന്നെയും അതിനു ക്ഷണിച്ചു. അവർ ആട്ടക്കാരായ സ്ത്രീകളെ വരുത്താൻ ഏർപ്പാടു ചെയ്തിട്ടുണ്ടെന്നും അവർ ഇന്നു വന്നുചേരുമെന്നും ഇ

ന്നാലെ ഇനിക്ക് അറിവു കിട്ടി. അതു എന്നെ വളരെ വേദനപ്പെടുത്തി. ഞാൻ ഉടനെ ആ ഗ്രാമത്തിലേക്കു തിരിച്ചു. അവർ വരാതെ തടുക്കുന്നതിനു ഇനിക്കു സാധിച്ചില്ലെന്നു ഏറെ ഖേദത്തോടു കൂടെ പറയേണ്ടിയിരിക്കുന്നു. എന്നാൽ ദൈവത്തിനു മഹത്വമുണ്ടാകട്ടെ. ആട്ടവും പാട്ടും കേൾപ്പാൻ പോകാതവണ്ണം ആ ഗ്രാമവാസികളെ മിക്കവരെയും തടയുന്നതിന് ഇനിക്കു സാധിച്ചു. ഇന്നു രാവിലെ പാട്ടും സംഗീതവും തുടങ്ങി. എന്നാൽ ഒരാൾപോലും കേൾപ്പാൻ ചെന്നില്ല. അവരുടെ നായകന്മാരായ മൂന്നാലു വൃദ്ധന്മാർ ഇന്നു രാവിലെ എന്റെ അടുക്കൽ വന്ന് അതിനെ തടയരുതെന്നും ഈ കുറി അവരുടെ തെററു ക്ഷമിക്കണമെന്നും അപേക്ഷിക്കയും മേലാൽ ഇതു ചെയ്കയില്ലെന്ന് പറകയും ചെയ്തു. ഒന്നാമതു ദൈവം ഇതനുവദിക്കുമോ എന്ന് അവർ ചോദിക്കണമെന്നും ദൈവം അനുവദിക്കുമെങ്കിൽ അവർ കുറ്റബോധരഹിതം ലജ്ജാകരമായ ഈ സംഗതിയിൽ സംബന്ധിക്കുന്നതിന് ഇനിക്കു വിരോധമില്ലെന്നും ഞാൻ മറുപടി പറഞ്ഞു. ഇതു തടയുവാനായി ഞാൻ അന്നു രാവിലെ ഗ്രാമത്തിലേക്ക് പോയി. ഞാൻ രാവിലത്തെ ഭക്ഷണം കഴിക്കാതെയാണ് പോയതു. ഭക്ഷണം കഴിക്കയോ പാൽ കുടിക്കയോ ചെയ്യണമെന്ന് അവിടെയുള്ള എന്റെ സ്നേഹിതന്മാർ അപേക്ഷിച്ചു. ഞാൻ നിങ്ങളോടു പറയുന്ന കാര്യം ചെയ്യുവാൻ നിങ്ങൾ സമ്മതിക്കുന്നതുവരെ ഈ ഗ്രാമത്തിൽ നിന്ന് ഞാൻ ഭക്ഷിക്കയും കുടിക്കയും ചെയ്കയില്ലെന്നു മറുപടി പറഞ്ഞു. അതുകൊണ്ടു വൈകിട്ടു ൫മണി വരെ ഞാൻ ഒന്നും ഭക്ഷിച്ചില്ല. ഈ ദാസിയാട്ടത്തെ തടഞ്ഞതു പണ്ടില്ലാത്തതായ ഒരു പുതിയതരം സത്യാഗ്രഹമായിട്ടാണ് അവർക്കു തോന്നിയതു. ഇങ്ങിനെ ചെയ്യുന്ന "പാദ്രിസായ്പിനെ" പ്പററി ചുററുമുള്ള ഗ്രാമവാസികൾ ആശ്ചര്യപ്പെടുന്നു."

പിന്നും അദ്ദേഹം എഴുതിയിരിക്കുന്നതു —"അവർ എന്റെ അടുക്കൽ പിന്നെയും വന്നു. അവർ എന്റെ അടുക്കൽ വരാതിരിക്കത്തക്കവണ്ണം എന്റെ തലപ്പാവ് ഞാൻ വാതുക്കൽ വച്ചു. എന്റെ തലപ്പാവിന്മേൽ ചവുട്ടി എന്നെ അപമാനിപ്പാൻ അവർക്കു മനസ്സുണ്ടെങ്കിൽ അവർ ദാസിയാട്ടം നടത്തിക്കൊള്ളട്ടെ എന്നാണ് ഞാൻ സൂചിപ്പിച്ചതു ......... ......................അതുകൊണ്ടു അവർ ഉദ്ദേശിച്ചിരുന്നതിൽ മൂന്നു ദിവസം മുമ്പെ അവർ ആ സ്ത്രീകളെ അയച്ചുകളഞ്ഞു. വിവാഹവിരുന്നുകളിൽ ഈ ദോഷകരമായ ഏർപ്പാടു മേലാൽ ഈ പ്രദേശങ്ങളിൽ ഉള്ളവർ നടത്തുകയില്ലെന്നു ഞാൻ ആശിക്കുന്നു. എല്ലാററിലും അധികം എന്നെ സഹായിച്ച ഒരു സംഗതി പറവാൻ വിട്ടുപോയി. അവർ എന്നെ അനുസരിക്കാതിരുന്ന ആ രാത്രി തന്നെ അവരുടെ ൨൦൦ രൂപാ വിലയുള്ളതായ ഒരു കുതിര പെട്ടെന്നു ചത്തു. പിറേറദിവസം മണവാട്ടിയേയും കൊണ്ടുവരുമ്പോൾ മണവാളൻ കുതിരപ്പുറത്തുനിന്നു വീണു കഠിനമായി പരുക്കേററു. പാദ്രിസായ്പിനെ അനുസരിക്കാതെ ദൈവത്തിന്റെ മുമ്പാകെ ദോഷം ചെയ്തതുകൊണ്ടുള്ള ദൈവകോപമാണ് ഇതു രണ്ടുമെന്നു അവർ വിശ്വസിക്കുന്നു. എന്റെ പ്രാർത്ഥന എളുപ്പത്തിൽ കേൾക്കപ്പെട്ടമെന്നു അവർ വിചാരിക്കുന്നു. അതുകൊണ്ടു അനേക പുരുഷന്മാരും സ്ത്രീകളും എന്നെ കാണ്മാൻ വരുന്നു".

ഇവിടെ പാദ്രിസായ്പ എന്നു പറഞ്ഞതുകൊണ്ടു മിസ്റ്റർ ജയിംസ്വില്യംസ് ഒരു യൂറോപ്യനാണെന്നു അർത്ഥം ധരിക്കരുതു് അദ്ദേഹത്തെ ആ ദേശത്തുകാർ പാദ്രിസായ്പ് എന്നാണ് വിളിക്കുന്നതു് എന്നു മാത്രമെയുള്ളു. ദാസിയാട്ടത്തെ ശീലമതിച്ചുപോരുന്ന ജനങ്ങളുടെ ഇടയിൽ അതിന്റെ തെററിനെപ്പററി ഇത്രയും ബോധം കടത്തിവിടാൻ സാധിച്ചതു ഒരു വലിയ സംഗതിതന്നെയാണ്. ദൈവത്തിന്റെ കൈയ്യ് അവിടെ പ്രവർത്തിപ്പാൻ തുടങ്ങിയിട്ടുണ്ടെന്നു കാണുന്നു. ഈ ദേശങ്ങൾക്കു വേണ്ടിയും അവിടെ വേല ചെയ്യുന്നവർക്കുവേണ്ടിയും നാം പ്രാർത്ഥിക്കാം.



## മലങ്കര സുറിയാനി മഹാജനങ്ങൾക്കു ജാത്യാഭിമാനി എഴുതിയ

# രണ്ടാം ലേഖനം

"The loyal duty of a subject is to rebel against a sovereign when he violates his duty to his subjects. We established that principle when we cut off Charles I's head— W. T. Stead in the *Review of Reviews* for April 1904.

"ഒരു രാജാവു തന്റെ പ്രജകളോടു തനിക്കുള്ള കൃത്യത്തെ ലംഘിക്കുമ്പോൾ അദ്ദേഹത്തോടു് എതിർക്കുകയെന്നതാണു് സ്വാമിഭക്തിയുള്ള ഒരു പ്രജയുടെ കൃത്യം" എന്നു് ഇംഗ്ലണ്ടിലെ എത്രയും പ്രസിദ്ധനായ ഒരു പത്രാധിപരായ മിസ്റ്റർ സ്റ്റേഡ് ൧൯൦൪ ഏപ്രിൽമാസത്തെ റിവ്യൂ ആഫ് റിവ്യൂസ് എന്ന മാസികയിൽ എഴുതിയിരിക്കുന്നു.

എന്റെ ഒന്നാം ലേഖനത്തിൽ വാഗ്ദത്തം ചെയ്തിരുന്നപ്രകാരം അബ്ദുള്ളാ പാത്രിയർക്കീസുബാവായുടെ ഏതൽക്കാലപര്യന്തമുള്ള ജീവചരിത്രത്തെ പ്രതിവാദിക്കുന്നതിനു മുമ്പായി എന്റെ ലേഖനത്തിനു മറുപടിയെന്ന ഭാവത്തിൽ പുറപ്പെട്ട ചില ലഘുലേഖകളെക്കുറിച്ചു ചുരുക്കത്തിൽ പറഞ്ഞുകൊള്ളുന്നു.

ആദ്യത്തെ ലഘുലേഖ കണ്ടനാട്ടു മെത്രാസനഇടവകയിൽപെട്ട "ചില" പള്ളിപ്രതിപുരുഷന്മാർ ബാവായുടെ മുമ്പാകെ സമർപ്പിച്ചെന്നു പറയുന്ന ഒരു ഹർജ്ജിപകർപ്പാണു്. ഇതു പാമ്പാക്കുടമല്പാനച്ചന്റെ വക സ്ലീലിയോട്ടു് പ്രസ്സിൽ അടിച്ചതാണു്. മലങ്കരെ ഏഴു മെത്രാന്മാർ ആവശ്യമെന്നു സ്ഥാപിക്കാനാണു് ഇതിൽ ശ്രമിച്ചിട്ടുള്ളതു്. കാരണങ്ങളിൽ ചിലതു കൂദാശകൾ ഏഴാണെന്നുള്ളതും മാർ തോമാശ്ലീഹാ സ്ഥാപിച്ച പള്ളികൾ ഏഴാണെന്നുള്ളതും ആകുന്നു. ഈ തരം യുക്തികൾ ഉപയോഗിക്കുന്നതായാൽ മൂന്നു മെത്രാന്മാർ മതിയെന്നതിനും യുക്തികൾ പറയാം. വിശുദ്ധത്രിത്വത്തിന്റെ സംഖ്യ മൂന്നാണു്. കർത്താവ് ഉയർത്തെഴുന്നേററതു മൂന്നാംദിവസമാണു്. യോനാദീർഘദർശി മത്സ്യത്തിന്റെ ഉദരത്തിൽ മൂന്നുദിവസം ഇരുന്നു. ഇനി അഞ്ചു മെത്രാന്മാർ വേണമെന്നാണെങ്കിലും ഈ തരം യുക്തികൾ പറയാം. നമ്മുടെ കൈക്കു് അഞ്ചല്ലയൊ വിരൽ? പഞ്ചാബിലെ നദികളുടെ തുക അഞ്ചല്ലേ? ഇത്രയും പറഞ്ഞതു സംഖ്യയിൽ യാതൊരു രഹസ്യവും വിശുദ്ധിയും ഇല്ലെന്നു കാണിക്കാനാണു്. മൂന്നു്, ഏഴു് ഈ സംഖ്യകൾക്കു പണ്ടുമുതൽക്കേ ഏന്തോ വിശുദ്ധിയോ രഹസ്യമോ ഉണ്ടായിരുന്നതായി ജനങ്ങൾ വിചാരിച്ചുപോന്നിരുന്നു എന്നും പക്ഷെ കേട്ടുപിടിക്കാത്ത ബുദ്ധിയുള്ള ആൾക്കും ഈ സംഖ്യനിമിത്തം യാതൊരു മനക്ഷോഭവും ഉണ്ടാകുന്നതല്ലെന്നും മാക്സ്നോർഡ്— എന്നു് പ്രസിദ്ധജർമ്മൻ ശാസ്ത്രജ്ഞൻ പറയുന്നു.

അതിനാൽ മെത്രാന്മാർ ഏഴൊ മൂന്നോ വേണ്ടതെന്നുള്ളതിനു് ഈസംഖ്യകൾക്കുണ്ടെന്നു അബദ്ധമായി വിചാരിക്കപ്പെടുന്ന അജ്ഞേയമായ ഏന്തോ വിശേഷത്തെ ന്യായമാക്കി പറയുന്നതു ശരിയല്ലെന്നു സിദ്ധിക്കുന്നു. മലങ്കരസഭയുടെ തൽക്കാലസ്ഥിതിക്കു മൂന്നു മെത്രാസനങ്ങൾ (അഥവാ മെത്രാന്മാർ) മതിയെന്നു കാണിക്കുന്നതിനു് എന്റെ ഒന്നാംലേഖനത്തിൽ പല ന്യായങ്ങളും പറഞ്ഞിരുന്നു. അതിനൊന്നിനും ഈ 'ചില' പ്രതിപുരുഷന്മാർ മറുപടി പറഞ്ഞിട്ടില്ല. ഏകമായിരുന്ന മലങ്കര ഇടവകയെ (കാലംചെയ്ത പാത്രിയർക്കീസുബാവാ) ഏഴായി വിഭാഗിച്ചതു് അനാവശ്യമായി പോയെന്നു അക്കാലത്തും ചിലർ വാദിച്ചു" എന്നൊരു വിലയേറിയ സമ്മതം ഈ ലഘുലേഖയിൽ കാണുന്നുണ്ടു്. പക്ഷെ "മലങ്കരെയുള്ള ജനങ്ങളിൽ ഏറിയഭാഗവും ഏഴു മെത്രാന്മാർ വേണമെന്നുള്ള അഭിപ്രായക്കാരാണെന്നാണു് അ

ടിയങ്ങളുടെ അറിവ്" എന്നു പരമാൎത്ഥത്തിനു വിപരീതമായി എഴുതിയിരിക്കുന്നതിൽ ആശ്ചൎയ്യപ്പെടുന്നു. ൟ സംഗതിയെപ്പറ്റി സുന്നഹദോസ് നടപടിയെന്തായിരുന്നെന്നു എന്റെ ഒന്നാംലേഖനത്തിൽ ഞാൻ വിവരിച്ചിരുന്നു. "ബാവാ യോഗത്തിൽ വന്നു മൂന്നു മെത്രാന്മാർ വേണമെന്നുള്ളവർ ഒരു ഭാഗവും ഏഴു മെത്രാൻ വേണമെന്നുള്ളവർ ഒരു ഭാഗവും നിൽക്കാൻ കല്പിച്ചു. ഏഴു വേണമെന്നുള്ള ഭാഗത്തിൽ പത്തോ പതിനഞ്ചോ പേരും മറ്റേഭാഗത്ത് ആയിരത്തോളം പേരും ഉണ്ടായിരുന്നു". പരസ്യമായി നടന്ന ൟ സംഗതിയെ ഇതേവരെ പുറപ്പെട്ട യാതൊരു ലഘുലേഖയും നിഷേധിച്ചിട്ടില്ല. മലയാളത്തു നമുക്കു നാലുലക്ഷം ജനങ്ങളുണ്ടെന്നും മറ്റും ഉള്ള ചുരുക്കം ചില കഥയില്ലായ്മകളെ ഒഴിച്ചാൽ ഏറെയൊന്നും അനാവശ്യം ഇല്ലാത്ത ൟ ലഘുലേഖയിൽ ഇത്ര അമാനുഷമായ ഒരു അസത്യപ്രകടനം കാണുന്നതിൽ വളരെ ദുഃഖിക്കുന്നു.

രണ്ടാമത്തെ ലഘുലേഖ മഹാദേവർപട്ടണത്തിൽ നിന്നു പുറപ്പെട്ടതായിട്ടാണ അച്ചടിച്ചിരിക്കുന്നതെങ്കിലും അതു് അങ്കമാലി അഞ്ചലിൽ കൂട്ടതലാകയാലും പേരു വച്ചിട്ടില്ലാത്തതിനാലും ഇതിന്റെ കൎത്താവിനെ സൌകൎയ്യത്തിനുവേണ്ടി "അങ്കമാലിക്കാരൻ" എന്നു ഞാൻ നാമകരണം ചെയ്യുന്നു. എന്റെ ലേഖനം ഒരു നല്ല എഴുത്തുകാരനാൽ എഴുതപ്പെട്ടതാണെന്നു 'പ്രഥമദൃഷ്ടിയിൽ' തോന്നിയേക്കും എന്നും മറ്റും ഇദ്ദേഹം സമ്മതിക്കുന്നു എങ്കിലും ദ്വിതീയദൃഷ്ടിയിൽ ബഹു ജനാഭിപ്രായത്തോടു യോജിക്കുന്നതല്ലെന്നു വാദിക്കുന്നു. പിന്നെ തൃതീയദൃഷ്ടിയിൽ എനിക്കു ശാപം കിട്ടുമെന്നും "ലിഖമൎന്നശക്തിയാലൊ" മറ്റൊ ഇദ്ദേഹം തീൎച്ചയാക്കിയിരിക്കുന്നു. അബ്ദുൽമ്ശിഹാ പാത്രിയൎക്കീസുബാവായെ പഴയ തുൎക്കിസ്ഥാനഭ്രഷ്ടനാക്കിയെങ്കിലും അദ്ദേഹത്തിനു് ആത്മീയമായി യാതൊരു വിഘ്നവും ഇല്ലെന്നു ഞാൻ പറഞ്ഞിരുന്നതിനു് "അതു ദൈവത്താൽമാത്രം അറിയപ്പെടാവുന്നതും മാനുഷികഹൃദയത്താൽ വിചിന്തനം ചെയ്യാൻപോലും കഴിയാത്തതുമായ ഒരു കാൎയ്യം" ആണെന്നാണ് അങ്കമാലിക്കാരന്റെ അഭിപ്രായം. ഇത്ര സാധുവായ ഒരാളോടു എന്തുതരം യുക്തിയാണ് പറയേണ്ടതെന്നു സംശയമായിരിക്കുന്നു. ഞാൻ പാത്രിയൎക്കീസുബാവായുടെ ആത്മീയലൌകികാധികാരങ്ങളെ അശേഷം നിഷേധിച്ചു എന്നു വിശ്വസിച്ചുംകൊണ്ടാണ് നമ്മുടെ അങ്കമാലിക്കാരൻ പുറപ്പെട്ടിരിക്കുന്നതു്. അധികാരികൾക്കു ചില അവകാശങ്ങൾ ഉണ്ടെങ്കിൽ അവൎക്കു ചില ബാദ്ധ്യതകളും ഉള്ള വിവരം ൟ വിദ്വാൻ അറിഞ്ഞിട്ടില്ല. പിതാവിനെ പുത്രൻ ബഹുമാനിക്കേണ്ടതു് ആവശ്യംതന്നെ. പക്ഷെ പുത്രന്റെ ബഹുമാനത്തെ അൎഹിക്കത്തക്കതായിരിക്കണം പിതാവിന്റെ പ്രവൃത്തികൾ. കുഞ്ഞാടുകളുടെ വേഷംപൂണ്ടു ചിലപ്പോൾ നമ്മുടെ ഇടയിൽ ബുഭുക്ഷയുള്ള ചെന്നായ്ക്കൾ വരാവുന്നതാണെന്നു അങ്കമാലിക്കാരൻ പകൎത്തിയ വേദവാക്യത്തിൽ നിന്നു തെളിവാകുന്നു. ൟ വിദ്വാന്റെ ലഘുലേഖയിൽ അനേകം യുക്തിഭംഗങ്ങളും പൂൎവ്വാപരവിരുദ്ധതകളും കാണുന്നുണ്ട്. ദൃഷ്ടാന്തത്തിനു് ഓരോന്നു മാത്രം പറയുന്നു. "മേലധികാരം നീതിപരിപാലനത്തിനു് ഉപയുക്തങ്ങളായ ഒന്നാകുന്നു എന്നുള്ളതു നമ്മുടെ രാജ്യത്തിൽ ബ്രിട്ടീഷ് ഗവൎമ്മെണ്ടിനാൽ നടത്തപ്പെടുന്ന ഭരണരീതിയാൽ ഏവൎക്കും ബോദ്ധ്യപ്പെട്ടിരിക്കുന്നു" എന്നു് അങ്കമാലിക്കാരൻ പറയുന്നു. ഇതിൽ ആദ്യമായി കാണുന്നതു "മേലധികാരം നീതിപരിപാലനത്തിനു ഉപയുക്തമാണ്" എന്നൊരു "തത്വ"മാണ്. ഇതിനെ സ്ഥാപിപ്പാൻ ബ്രിട്ടീഷ് ഗവൎമ്മെണ്ടിനു് കേരളത്തിലെ നാട്ടുരാജ്യങ്ങളുടെ മേലുള്ള മേൽകോയ്മയെ ദൃഷ്ടാന്തമായി കാണിക്കുന്നു. പക്ഷേ ബ്രിട്ടീഷ് ഗവൎമ്മെണ്ടു ഒരു സ്വതന്ത്രഗവൎമ്മെണ്ട് ആകയാലും അതിന്റെ മേൽകോയ്മയായി ആരും ഇല്ലാത്തതിനാലും ഇംഗ്ലണ്ടിൽ നീതിപരിപാലനം ഇല്ലെന്നു അങ്കമാലിക്കാരൻ സമ്മതിക്കേണ്ടിവരുന്നു. അധികാരികൾ എന്തു പറഞ്ഞാലും അതു അനുസരിക്കണമെന്നും അവരുടെ പ്രവൃത്തികളുടെ ഗുണദോഷവിവേചനത്തിനു നമുക്കു അവകാശമില്ലെന്നും ആണ് 'അങ്കമാലിക്കാരന്റെ' വേറൊരു 'തത്വം'. ഇതിനെ സ്ഥാപിക്കാനെന്ന ഭാവത്തിൽ വളരെ വേദവാക്യങ്ങൾ അസ്ഥാനത്തു പകൎത്തിട്ടുണ്ട്. എന്നാൽ ഇതിനു വിപരീതമായി ൟ ലഘുലേഖയുടെ ൧൫ാം പേജിൽ ഇപ്രകാരം കാണുന്നു—'നമ്മുടെ സമുദായഭരണം ഇതരസമുദായഭരണങ്ങ

ളുടെ ഭരണരീതികളെ അപേക്ഷിച്ചു തൃപ്തികരമായിരിക്കുന്നില്ലെന്നുള്ള വാസ്തവം ഏവർക്കും ബോദ്ധ്യമുള്ള ഒന്നാകുന്നുവല്ലൊ. സമുദായഭരണം തൃപ്തികരമല്ലാത്തതു ഭരണകർത്താക്കന്മാരുടെ തെററാണ്. സമുദായഭരണകർത്താക്കന്മാർ ഇടവക മെത്രാന്മാരും മലങ്കരമെത്രാപ്പോലീത്തായും അന്ത്യോഖ്യാ പാത്രിയർക്കീസും ആകുന്നു. മേൽ പകർത്തിയ ഒരൊററവാചകംകൊണ്ടു നമ്മുടെ അങ്കമാലിക്കാരൻ ഈ എല്ലാ ഭരണകർത്താക്കന്മാരെയും കുററം വിധിച്ചിരിക്കുന്നു. ഇങ്ങിനെ പല അസംബന്ധങ്ങൾ ധാരാളം ഇതിൽ കാണുന്നുണ്ടു്. ലൌകികാധികാരത്തെപ്പററി സുന്നഹദോസിൽ ഉണ്ടായ സംഗതികളെ ഠരം അങ്കമാലിക്കാരൻ തിരിച്ചുമറിച്ചു പറഞ്ഞിരിക്കുന്നതു ഓർമ്മശക്തിയുടെ ക്ഷയംകൊണ്ടൊ മനഃപൂർവമായ ദുഷ്ടവിചാരത്തോടു കൂടിയൊ ആയിരിക്കാം. 'തനിക്കു മലങ്കരസഭയുടെ മേൽ ലൌകികാധികാരം കൂടി കിട്ടണമെന്നും ഇതു സമ്മതിച്ചു പ്രതിപുരുഷന്മാർ എഴുതി ഒപ്പിട്ടുതരണമെന്നും സുന്നഹദോസിൽ പ്രസ്താവിക്കാൻ ബാവാ സമുദായപ്രമാണികളായ ചിലരോടു ആവശ്യപ്പെട്ടതനുസരിച്ചു മിസ്റ്റർ ഇ. ജെ. ജോൺ വിവരം യോഗത്തിൽ പ്രസ്താവിച്ചു'. ഇങ്ങിനെ മിസ്റ്റർ ജോൺ പ്രസ്താവിച്ചതു (സുറിയാനിക്കണക്കിനു) വൃശ്ചികം ൧൩ാം നു- വെള്ളിയാഴ്ച രാത്രിയിലെ യോഗത്തിലാണ്. ഇങ്ങിനെ ലൌകികാധികാരം കൊടുക്കാൻ പാടില്ലെന്നു മിസ്റ്റർ എം. പി. വർക്കി അപ്പോൾ തന്നെ എഴുന്നു പ്രസംഗിച്ചു. പ്രസംഗമദ്ധ്യേ ഉണ്ടായ ഹസ്തതാഡനം ബാവായെ കോപിപ്പിക്കുകയും ശനിയാഴ്ചരാവിലെ ഇറങ്ങിപ്പോയ്ക്കളയും എന്നും മററും ബാവാ ഭയപ്പെടുത്തുകയും ചെയ്തു. ശനിയാഴ്ച ബാവാ കുറുബാന ചൊല്ലിയതായി ഇനിക്കറിവില്ല. ശനിയാഴ്ച ഉച്ചതിരിഞ്ഞു കൂടിയ യോഗത്തിൽ ബാവാ ഹാജരായി ഒരു പ്രസംഗം ചെയ്തു. അതിനെ തർജ്ജമചെയ്തതു കോനാട്ടു മല്പാനച്ചനാണ്. താൻ ലൌകികാധികാരം ആവശ്യപ്പെട്ടില്ലെന്നും തന്നെ ജനങ്ങൾ വേദനപ്പെടുത്തിയെന്നും ആയിരുന്നു അതിന്റെ ചുരുക്കം. ഇങ്ങിനെയാണ് സംഗതികൾ നടന്നതു്. എന്നിട്ടും നമ്മുടെ അങ്കമാലിക്കാരൻ ഠരം പ്രസംഗം നടന്നതു: 'മൂന്നാംദിവസം കൂടിയ യോഗാവസാനത്തിൽ' (അതായതു ശനിയാഴ്ചരാത്രിയിൽ) ആണെന്നും ലൌകികാധികാരം കിട്ടണമെന്നു ബാവാ ആവശ്യപ്പെട്ടതായി മിസ്റ്റർ ജോൺ പ്രസ്താവിച്ചിട്ടില്ലെന്നും ബാവായുടെ പ്രസംഗം ഉണ്ടായതു കുറുബാനമദ്ധ്യേ ആണെന്നും അതു തർജ്ജമ ചെയ്തതു ഇലവിലാമണ്ണിൽ മല്പാനച്ചനാണെന്നും മററും എഴുതിയിരിക്കുന്നു. റീശീസ്സാ എന്ന ഏർപ്പാടു മലങ്കരസഭയിൽ നടപ്പായതു പത്തൊമ്പതാം നൂററാണ്ടിലാണെന്നാണ് ഞാൻ എന്റെ ഒന്നാം ലേഖനത്തിൽ പറഞ്ഞതിന്റെ താൽപ്പര്യം. അതല്ലാ പത്തൊമ്പതാം നൂററാണ്ടിനു മുമ്പു തന്നെ ഠരം ഏർപ്പാടു മലങ്കരെ നടപ്പുണ്ടെന്നു മിസ്ററർ എം. പി. വർക്കി മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ജീവചരിത്രത്തിൽ പ്രസ്താവിച്ചിട്ടുള്ളതിന് അടിസ്ഥാനമായി അദ്ദേഹം ചരിത്രരേഖകൾ കാണിക്കുന്നതുവരെ അദ്ദേഹത്തിന്റെ വാക്കിനെ വേദവാക്യമായി എടുക്കാൻ അങ്കമാലിക്കാരനല്ലാതെ വേറെ ആരും കാണുന്നതല്ല. അതിനാൽ ഠരം സംഗതിക്കു ചരിത്രരേഖ കാണിക്കുകയൊ കാണിപ്പിക്കുകയൊ ചെയ്യേണ്ട ഭാരം അങ്കമാലിക്കാരനിൽ സ്ഥിതിചെയ്യുന്നു. വിശുദ്ധപൌലൊസ് ശ്ലീഹാ പല സഭകളിൽനിന്നും ധനശേഖരം ചെയ്തു യെറുശലേമിലെ സഭയിൽ സാധുക്കളെ പോററിയ കാര്യം നമ്മുടെ അങ്കമാലിക്കാരൻ വലിയ കാര്യമായി പറയുന്നുണ്ടു്. ഇതിനെപ്പററി ആർക്കും വാദമില്ല. ഒന്നാമതു പൌലോസ്ശ്ലീഹായെപ്പോലെ വിശ്വസ്തനായ ഒരാൾ ഠരം ധനശേഖരത്തിനു വരണം. രണ്ടാമതു ഇങ്ങിനെ ധനശേഖരം ചെയ്യുന്നതു സാധുക്കളെ പോററാനായിരിക്കണം. ബാവാ വന്നിരിക്കുന്നതു് ഇതിനൊന്നിനുമല്ല. ലൌകികാധികാരം എഴുതിവങ്ങിക്കാനും എങ്ങിനെയെങ്കിലും നിവൃത്തിയുള്ളേടത്തോളം പണം തട്ടി അനന്തരവനു മണിയോർഡർ അയയ്ക്കാനും ആണ് ബാവാ ശ്രമിക്കുന്നതു്.

“സകല അംഗങ്ങളിലും വച്ചു പ്രധാനമായ തലയ്ക്കു ഭംഗമുണ്ടെന്നു ഗണിച്ചാൽ പിന്നെ മററു് അംഗങ്ങളെക്കൊണ്ടു് എന്തു പ്രയോജനം” എന്നു് അങ്കമാലിക്കാരൻ ചോദിക്കുന്നു. ഗണിക്കാൻ ന്യായമുണ്ടെങ്കിൽ ഗണിക്കുകതന്നെ വേണം. അറിയാസ്, നെസ്തോറിയോസ് മുതലായ വേദവിപരീതികൾ സഭയാൽ ബഹിഷ്കരിക്കപ്പെടുന്നതിനു മുമ്പായി ഭംഗം അശേഷമില്ലാത്ത തലകളായിരുന്നു. പിന്നീടു ഭംഗ

മുണ്ടെന്നു ചിലൎക്കു തോന്നുകയും ആ അഭിപ്രായം ബലപ്പെടുകയും അപ്പോൾ തള്ളപ്പെടുകയും ചെയ്യും. ഇതിൽ നിന്നു സിദ്ധിക്കുന്നതു് ഒരിക്കൽ ഭംഗമില്ലാത്ത തലകൾക്കു പിന്നീടു ഭംഗം വരാവുന്നതാണെന്നാകുന്നു. "മാനം ആൎക്കൊ അവനു മാനം" എന്നു വേദപുസ്തകത്തിൽ കാണുന്നതിനെ "അപമാനം ആൎക്കൊ അവനു മാനം" എന്നു വ്യാഖ്യാനിക്കാൻ അങ്കമാലിക്കാരൻ തയ്യാറുണ്ടോ? ഒരാളെ മാനിക്കേണ്ടതു് അയാളുടെ പ്രവൃത്തിയേയും ഉദ്ദേശ്യത്തേയും നോക്കിയാണ്. അല്ലാതെ അയാൾ പ്രാപിച്ചിരിക്കുന്ന സ്ഥാനത്തെ നോക്കിയല്ല. അന്ത്യോഖ്യാ പാത്രിയൎക്കീസന്മാരിൽ പലരേയും ഓരോ കാരണവശാൽ സ്ഥാനഭ്രംശം ചെയ്തതായി ചരിത്രത്തിൽ കാണുന്നുണ്ടല്ലൊ. വന്ദ്യന്മാരെ വന്ദിച്ചാൽ കാൎയ്യമെല്ലാം ശുഭമാകുമെന്നും വന്ദ്യന്മാരല്ലാത്തവരെ വന്ദിച്ചാൽ എല്ലാം തകരാറാകുമെന്നും തോമസ് കാർലൈൽ എന്ന മഹാൻ പറയുന്നു.

നമ്മുടെ അങ്കമാലിക്കാരന്റെ ലഘുലേഖയെക്കുറിച്ചു് ഏറെ വിസ്തരിച്ചു വായനക്കാരെ മുഷിപ്പിക്കുന്നില്ല. എങ്കിലും ഒരു സംഗതിയെക്കുറിച്ചു പറയാതെ നിവൃത്തിയില്ല. "നമുക്കു സമുദായമൂലധനം വൎദ്ധിക്കുന്നതു് ഒട്ടും മതിയാകുന്നതല്ല" എന്നും "സമുദായസ്വത്തും ഓരോ ഇടവകപള്ളിസ്വത്തും വൎദ്ധിച്ചെങ്കിലല്ലാതെ" വിദ്യാഭ്യാസപ്രചാരം വേണ്ടുവോളം ആകയില്ലെന്നും അങ്കമാലിക്കാരൻ പറയുന്നു. ഇതിനു ദൃഷ്ടാന്തമായി "നമ്മുടെ സമുദായത്തിൽ നിന്നും ഓരോ സ്ഥലങ്ങളിൽ വിദ്യാലയങ്ങൾ സ്ഥാപിപ്പാൻ ആരംഭിച്ചശേഷം മറ്റു സമുദായക്കാർ തുടങ്ങിയതും വിദ്യാഭ്യാസം ആരംഭിച്ചിരിക്കുന്നതും നമ്മുടെ വിദ്യാലയംപണി പൂൎത്തികൂടെ വരാത്തതും മറ്റൊരോ സ്ഥലങ്ങളിൽ പഠിത്തം ആരംഭിച്ചതു വീഴ്ചയിൽ ഇരിക്കുന്നതും" അങ്കമാലിക്കാരൻ എടുത്തു പറയുന്നുണ്ടു്.

നമ്മുടെ സ്നേഹിതൻ ഈ പറയുന്നതു് ആലുവാ സിമ്മനാരി, പിറവം സ്ക്കൂൾ എന്നിതുകളെ ഉദ്ദേശിച്ചാണെന്നു സ്പഷ്ടമാണ്. ഇംഗ്ലീഷുപഠിത്വം നമ്മുടെ സ്വന്തം അന്ത്യോഖ്യായിലും ശീമയിൽ നമ്മുടെ സ്വന്തം ആളുകളുടെ ഇടയിലും തീരെ ഇല്ലാത്ത സ്ഥിതിക്കു നാം ഇവിടെ എന്തിനാണിതിനൊക്കെ ഉത്സാഹിക്കുന്നതു്? ബാവായോടു ചോദിച്ചാൽ ബാവാ ഇതൊക്കെ നിശ്ചയമായും വിരോധിക്കുന്നതാണ്. ഇംഗ്ലീഷു പഠിച്ചവർ മിക്കവരും സത്യാത്മാവില്ലാത്തവരും ബാവായുടെ വിരോധികളും ആണെന്നല്ലെ ബാവാ ധരിച്ചിരിക്കുന്നതു്. വിശേഷിച്ചും "ഈ ഉന്നതപദവികൾ (സൎക്കാരുദ്യോഗങ്ങൾ) എല്ലാം ക്രിസ്ത്യാനികൾക്കു ലഭിച്ചതോടുകൂടി തങ്ങളുടെ രക്ഷകനോടുള്ള അവരുടെ വിശ്വാസവും സ്നേഹവും തണുത്തുതുടങ്ങി" എന്നു ഫിലോൻ പറയുന്നതു് അങ്കമാലിക്കാരൻ തന്നെ പകൎത്തിട്ടുണ്ടല്ലൊ. അതുകൊണ്ടു് അങ്കമാലിക്കാരൻ ഒന്നാമതായി ചെയ്യേണ്ടതു സ്വന്ത ഇടവകയിൽ നിന്നു് ഇംഗ്ലീഷു പഠിക്കുന്ന കുട്ടികളുടെ പഠിത്വം നിൎത്തുകയും മേലാൽ ആരും പഠിക്കരുതെന്നു ശട്ടംകെട്ടുകയും ആണ്. "സകല തിന്മകളുടേയും വേരു ദ്രവ്യാഗ്രഹമാകുന്നു" എന്നു ൧ തീമോ. ൬: ൰-ലും "മനുഷ്യന്റെ പ്രയാസങ്ങൾക്കു് എത്രയും വലിയ മാൎഗ്ഗം ധനമാകുന്നു" എന്നു സിനിക്കാ എന്ന തത്വജ്ഞാനിയും പറഞ്ഞിരിക്കുന്നതിനാൽ നമ്മുടെ ഓരോരുത്തരുടേയും സമുദായത്തിന്റെയും സ്വത്തെല്ലാം ബാവായെ ഏല്പിക്കുകയാണ് വേണ്ടതു്. അപ്പോൾ നാം അനുസരണമുള്ള മക്കളായിത്തീരും. ബാവായുടെ അനുഗ്രഹം കൎക്കടകമാസത്തിൽ കറുത്തവാവു ദിവസം പെയ്യുന്ന മഴപോലെ അത്ര ധാരാളമായി നമ്മുടെ മേൽ വൎഷിക്കപ്പെടുകയും ചെയ്യും.

മൂന്നാമത്തെ ലഘുലേഖ കണ്ടനാട്ടു നിന്നു പുറപ്പെട്ടതാണ്. ഇതിനെപ്പറ്റി എന്തെങ്കിലും പ്രസ്താവിക്കാൻ ഇനിക്കു വളരെ മടിയുണ്ടെങ്കിലും എന്റെ മൌനത്തെ തെറ്റിധരിക്കത്തക്ക ശുദ്ധഗതിയുള്ള ചിലർ ഉള്ളതിനാൽ അല്പം പറയേണ്ടിവന്നിരിക്കുന്നു. ഈ ലഘുലേഖയ്ക്കു് ഒരണ വിലയാണ്. ഇതു് അച്ചടിപ്പിക്കുന്നതിനു പണമില്ലാതെ ഇതിന്റെ എഴുത്തുകാരൻ ഇതു് എഴുതിത്തീൎന്നതിന്റെ ശേഷം ആറേഴാഴ്ച കൈവശം വച്ചുകൊണ്ടിരുന്നു എന്നും ഒടുവിൽ ചിലരുടെ സഹായം നിമിത്തം അടിപ്പിച്ചതിന്റെ ശേഷം അടുത്ത പ്രദേശങ്ങളിൽ വിൽക്കാൻ കൊണ്ടുനടന്നതിൽ ആരും

വാങ്ങിയില്ലെന്നും പിന്നീട പുത്തൻകുരിശു മുതലായ കിഴക്കൻപ്രദേശങ്ങളിൽ കൊണ്ടുനടന്നു ഇതു പാത്രിയക്കീസ് ബാവായുടെ ജീവചരിത്രമാണെന്നു പറഞ്ഞു സാധുക്കളെ കബളിപ്പിച്ച് ഏതാനും പ്രതികൾ വിററു എന്നും കണ്ടനാട്ടു നിന്ന് ഒരു സ്നേഹിതൻ അറിയിച്ചിരിക്കുന്നു. എഴുത്തുകാരൻെറ സ്ഥിതിയേയും സാമൂഹ്യാവസ്ഥയേയും സ്വഭാവത്തെയും വിദ്യാഭ്യാസത്തെയും മററും വിവരിക്കുന്ന വേറൊരെഴുത്തും കണ്ടനാട്ടു നിന്നുതന്നെ കിട്ടീട്ടുണ്ടെങ്കിലും അതൊന്നും ഇവിടെ പ്രസ്താവിക്കാൻ വിചാരിക്കുന്നില്ല. ലേഖകൻ സ്വീകരിച്ചിരിക്കുന്ന പേരു ലഘുലേഖയുടെ ആദ്യത്തിൽ "അന്ത്യാഖ്യാബന്ധു" എന്നും ഒടുവിൽ "സാക്ഷാൽ ഒരു യാക്കോബായക്കാരൻ" എന്നും ആകുന്നു. ഞാൻ രണ്ടു പേരു എടുത്തിട്ടില്ലാത്തതിനാലായിരിക്കാം നമ്മുടെ "ബന്ധു" എന്നെ "കപടവേഷധാരി"യെന്നു വിളിക്കുന്നത്. വങ്കപ്രഭു, ത്രൈലോക്യമണ്ടൻ, ദോഷൻ മറയൻ, പോക്കിരി, പിഴയാളി, സുശരവിഡ്ഢി ഇതുകൾ നമ്മുടെ ബന്ധു തൻെറ നിഘണ്ടുവിൽ നിന്നെടുത്ത് എന്നെ ഉദ്ദേശിച്ചു പ്രയോഗിച്ചിരിക്കുന്ന മര്യാദവാക്കുകളിൽ ചിലതാണ്. എൻെറ ലഘുലേഖ "ഒരു പൈപോലും വില പിടിക്കാത്ത"താണെന്ന് ഒരുവശത്തും അതു "ഡൈനാമററു" ആണെന്നും ഞാൻ "രാജ്യതന്ത്രങ്ങളിലും ഭാഷാസാഹിത്യവിഷയങ്ങളിലും നല്ല ജ്ഞാനം" ഉള്ളവനാണെന്നും വേറൊരുവശത്തും പറഞ്ഞിരിക്കുന്നതു പൂർവാപരവിരുദ്ധതയല്ലായിരിക്കാം. "ജാത്യാഭിമാനി ക്രൂട്ടരിൽ ഒരു ഡസൻപേരുടെ ജീവചരിത്രം" പിന്നാലെ പ്രസിദ്ധപ്പെടുത്താൻ നമ്മുടെ "ബന്ധു" വിചാരിക്കുന്നുണ്ടത്രെ. ഈ വാഗ്ദാനത്തിനു ഞാൻ അദ്ദേഹത്തോടു കൃതജ്ഞനായിരിക്കുന്നു. നമ്മുടെ സമുദായത്തിൽ ജീവചരിത്രം എഴുതുന്ന പതിവില്ല. ആ ഭാരം ചങ്ങാതി കയ്യേററതിൽ വളരെ സന്തോഷിക്കുന്നു. പാത്രിയക്കീസു ബാവായുടെ ജീവചരിത്രത്തിൻെറ പ്രതികൾ ചിലവായതിലധികം എൻെറ ജീവചരിത്രത്തിൻെറ പ്രതികൾ ചിലവാകുമെന്നു ഞാൻ ശരണപ്പെടുന്നു. ഞാൻ സാക്ഷാൽ ഒരു വടക്കനല്ലെന്നും മെത്രാന്മാരുടെ സാമാനം എടുക്കുന്നതിനുള്ള ഭയംകൊണ്ടായിരിക്കാം മെത്രാന്മാർ അധികം വേണ്ടെന്നു ഞാൻ പറയുന്നതെന്നും മററുമുള്ള വലിയ നാഴിവാക്കുകൾക്കു ഡസൻപേരുടെ ജീവചരിത്രം വെളിക്കാകുമ്പോൾ മറുപടി പറയാം.

എൻെറ ലേഖനങ്ങളുടെ ആരംഭത്തിൽ ചേർത്തിരിക്കുന്നതു മിസ്റ്റർ സ്റ്റേഡിൻെറ ചില വാചകങ്ങളാണല്ലോ. ജർമ്മിനി, റഷ്യാ എന്നീ സാമ്രാജ്യങ്ങളിലെ ചക്രവർത്തികളുടെ അതിഥിയായി താമസിച്ചിട്ടുള്ള ആളും യൂറോപ്പിലെ മിക്ക പ്രധാനപ്പെട്ട രാജ്യതന്ത്രജ്ഞന്മാരുടേയും ഇഷ്ടമിത്രവും ജഗൽപ്രസിദ്ധനായ ഒരു പത്രാധിപരും ആയ മിസ്റ്റർ സ്റ്റേഡ് അരാജകകക്ഷികളുടെ ഒരു നായകൻ ആണെന്നു നമ്മുടെ ബന്ധു പറയുന്നു. ഇതു പരേതനായ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ഒരു നാസ്തികനായിരുന്നു എന്നു പറയുന്നതുപോലെയാണ്. ഇംഗ്ലണ്ടിൽ ഉൽപതിഷ്ണുകൾ (പരിഷ്കാരികൾ) എന്നും യാഥാസ്ഥിതികന്മാർ (മാററത്തിൽ മടിയുള്ളവർ) എന്നും പേരായി രണ്ടു പ്രധാന കക്ഷികളുള്ളതു പലരും അറിഞ്ഞിരിക്കാം. മിസ്റ്റർ സ്റ്റേഡും ഒരുകാലത്ത് അദ്ദേഹത്തിൻെറ കൂട്ടുപത്രാധിപരായിരുന്ന നമ്മുടെ ഇൻഡ്യൻ സ്റ്റേററു സെക്രട്ടറി മോർലി പ്രഭുവും ഉൽപതിഷ്ണുക്കളാണ്. ഇംഗ്ലണ്ടിൽ പ്രധാന മന്ത്രിയായിരുന്നിട്ടുള്ള മിസ്റ്റർ ബാൽഫർ ഒരു യാഥാസ്ഥിതികനാണ്. അതിനാൽ എൻെറ ലേഖനങ്ങളുടെ ആരംഭത്തിങ്കൽ പകർത്തിയിരിക്കുന്ന മിസ്റ്റർ സ്റ്റേഡിൻെറ അഭിപ്രായത്തോടു മിക്കവാറും യോജിക്കുന്നതായി ലോർഡ് മോർലിയും മിസ്റ്റർ ബാൽഫറും പറഞ്ഞിട്ടുള്ളത് ഇവിടെ പകർത്തുന്നതു ചിലരുടെ തെററിദ്ധാരണയെ നീക്കാൻ ഉപയോഗപ്പെടുമെന്നു വിശ്വസിക്കുന്നു. രാജത്വത്തിൻെറ ഏററവും പരമോന്നതമായ ഉദ്ദേശ്യം രാജാക്കന്മാരെ കൂടാതെ കഴിക്കുകയും താന്താങ്ങളുടെ കാര്യം സ്വതന്ത്രമായി നടത്തുകയും ചെയ്യുന്നതിനു സമുദായങ്ങളെ ശക്തിപ്പെടുത്തുകയാകുന്നു എന്നു മോർലിപ്രഭു പറയുന്നു.

രാജദ്രോഹത്തെയോ ലഹളയേയോ "നീതീകരിക്കത്തക്ക" "കാരണങ്ങൾ" ഉള്ളതു

പോലെ മതപരിവർത്തനത്തെ ദൃഢീകരിക്കാവുന്ന കാരണങ്ങൾ ഉണ്ടാകാം എന്നു മിസ്റ്റർബാൽഫർ പറയുന്നു.

നിഖ്യായിലെ ൩൩-ാം കാനോൻ പരിശോധിക്കുന്നതായാൽ സെലൂക്യായിലെ കാതോലിക്കായും കിഴക്കുള്ള സകല പള്ളികളും അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ മേലധികാരത്തെ സമ്മതിക്കുന്നതായി കാണാം എന്നു നമ്മുടെ ബന്ധു പറയുന്നു. എന്നാൽ അറിവില്ലാത്തവരുടെ ഉപയോഗത്തിനായി ആ കാനോൻ പകർത്താഞ്ഞതു ശരിയായില്ല. നിഖ്യാസൂനഹദോസ് കൂടിയ കാലത്തു യാക്കോബായ വിശ്വാസം എന്നൊന്നു ലോകത്തിൽ ഉത്ഭവിച്ചിട്ടില്ല. മാർ തോമ്മാശ്ലീഹാ ഒരു യാക്കോബായക്കാരനായിരുന്നു എന്നുകൂടി പറയാൻ ചിലരുള്ളപ്പോൾ നമ്മുടെ ബന്ധു ഇത്രയും പറഞ്ഞതിൽ ആശ്ചര്യപ്പെടാനില്ല. കാനോനെപ്പറ്റി വല്ല സംശയവുമുണ്ടെങ്കിൽ ബ്രിട്ടീഷ് മ്യൂസിയത്തിൽ ൧൮൭൨-ാം നമ്പ്രായി സൂക്ഷിച്ചിരിക്കുന്ന കയ്യെഴുത്തു പുസ്തകം നോക്കട്ടെ എന്നു ബന്ധു പറയുന്നു. തൽക്കാലം ഈ ആവശ്യത്തിനു ബിലാത്തിക്കു പോകാൻ പലർക്കും അസൌകര്യമുള്ളതിനാൽ നമ്മുടെ ബന്ധു അതിനെപ്പറ്റി ഒരു വിവരണം ചേർക്കാഞ്ഞതു വലിയ സങ്കടം തന്നെ. അതുപോലെ തന്നെ ശീമയ്ക്കു കൊണ്ടുപോകുന്ന പണം എന്തുചെയ്യു എന്ന് അറിയണമെങ്കിൽ ഔഗേൻ റെമ്പാച്ചനോടു ചോദിച്ചു നോക്കാൻ നമ്മുടെ ബന്ധു പറയുന്നു ഇങ്ങനെയാണ് നമ്മുടെ ബന്ധു ഓരോ കാര്യങ്ങൾക്കു മറുപടി പറഞ്ഞുപോകുന്നത്. ഇതൊരു പുതിയതരം തർക്കശാസ്ത്രം തന്നെ. അതിനു ൩൩ാം കാനോൻ നോക്കുക. ഇതിനു ബ്രിട്ടീഷ് മ്യൂസിയത്തിലിരിക്കുന്ന കയ്യെഴുത്തുപുസ്തകം നോക്കുക. മറ്റേതിന് ഔഗേൻ റെമ്പാച്ചനോടു ചോദിക്കുക. ആഭാസപദപ്രയോഗപരിശീലനം മാത്രം നമ്മുടെ ബന്ധുവിൽ നിന്നു പഠിക്കുക.

മലങ്കര സുറിയാനിക്കാർ രണ്ടു ലക്ഷംജനം ഉണ്ടെന്നു ഞാൻ പറഞ്ഞത് എന്റെ അളവിൻപ്രകാരം ആണെന്നും റോമ്മാസുറിയാനിക്കാർ മൂന്നു ലക്ഷമുണ്ടെന്നു പറഞ്ഞതു എന്റെ സെൻസസ്സിൻപ്രകാരം ആണെന്നും നമ്മുടെ ബന്ധു പറയുന്നു. ഞാൻ പറഞ്ഞതു ൧൮൭൧ ലെ ഗവമ്മേണ്ടു സെൻസസ റിപ്പോർട്ടുകളെ അടിസ്ഥാനമാക്കിയാണു. നമ്മുടെ ബന്ധുവിന്റെ സ്വന്തം സെൻസസ്സോ അളവൊ പ്രകാരം കിട്ടിയ തുക വേറെയാണെങ്കിൽ അത് എന്താണെന്നു പറയാഞ്ഞതു വലിയ സങ്കടമായിപ്പോയി.

അന്ത്യോഖ്യാബന്ധം സ്ഥാപിച്ചു ശത്രുക്കളിൽനിന്നു സ്വത്തു വീണ്ടെടുക്കേണ്ടുന്ന ചുമതലയും ലാഭവും നമ്മുടേതാണെന്നു നമ്മുടെ ബന്ധു സമ്മതിക്കുന്നു. ഇതിനു വിപരീതമായി തനിക്കു ലൌകികാധികാരം കിട്ടണമെന്നും അതു് എഴുതിവയ്ക്കണമെന്നും മറ്റും പാത്രിയർക്കീസുബാവാ കിടന്നു കടിച്ചുമരിക്കുന്നതിന്റെ അർത്ഥം എന്താണെന്നു ഈ ജ്ഞാനി ഒന്നു പറഞ്ഞുതന്നാൽ കൊള്ളായിരുന്നു. പരദേശത്തുകാർ മലങ്കരസഭയ്ക്കു യഥാവസരം ദ്രവ്യസഹായം ചെയ്തിട്ടുണ്ടെന്നു പാരമ്പര്യം ഉണ്ടെന്ന് ഈ ബന്ധു പറയുന്നു. ഈ പാരമ്പര്യം ഒന്നു വിസ്തരിച്ചു കേട്ടാൽ കൊള്ളായിരുന്നു. ചരിത്രം ഉണ്ടെന്നു പറയാത്തതു് ആശ്വാസം തന്നെ ഈ പാരമ്പര്യത്തിന്റെ പലിശപിരിക്കാനായിരിക്കാം ഇപ്പോൾ ബാവാ ഉത്സാഹിക്കുന്നതു്. നാലുകൊല്ലത്തെ റീശീസ്സാകൊണ്ടു കൊച്ചിക്കോട്ടയിലേയും മട്ടാഞ്ചേരിയിലേയും പള്ളികൾ വിലയ്ക്കു വാങ്ങാമെന്നുള്ള കാര്യം നമ്മുടെ ബന്ധു മറന്നുകളഞ്ഞു. അതുകൾ മലങ്കരസുറിയാനിക്കാരുടെ ഉപയോഗത്തെ ഉദ്ദേശിച്ചു പണിയിക്കപ്പെട്ടതല്ല.

"കുമ്പസാരംവകയിൽ സത്യസുറിയാനിക്കാർ പരിശുദ്ധസിംഹാസനത്തിങ്കൽ അർപ്പിക്കുന്ന ഒരു സംഖ്യയാണല്ലൊ റിശീസ്സാ"യെന്നു നമ്മുടെ ബന്ധു പറയുന്നതു് അദ്ദേഹത്തിന്റെ അഗാധബുദ്ധിയുടെ വേറൊരു ദൃഷ്ടാന്തമാണ്. റീശീസ്സായും കുമ്പസാരവും തമ്മിൽ യാതൊരു സംബന്ധവുമില്ല. വലിയനൊയമ്പിൽ സാധാരണയായി അതു പിരിക്കുന്നു എന്നേയുള്ളു. വസ്തുക്കളുടെ സാമീപ്യം കണ്ടിട്ടു വായും മൂക്കും ഒന്നാണെന്നു പറയാഞ്ഞാൽ ഭാഗ്യം. പണ്ടു അമ്മേരിക്കൻ ഇൻഡ്യന്മാരുടെ നേരെ സ്പെയിൻകാരുടെ കുതിരപ്പട്ടാളം ചെന്നപ്പോൾ കുതിരയുടെ പുറത്തിരിക്കുന്ന ആളും കുതിര

യും രണ്ടു പ്രത്യേക ജീവികളല്ലെന്നും രണ്ടുംകൂടി ഒരു ജന്തുവാണെന്നും ഇൻഡ്യന്മാർ ധരിച്ചതു് ഒരു ഘട്ടത്തിൽ എനിക്കു ഓർമ്മവരുന്നു.

അന്ത്യോഖ്യപ്രതിനിധിയെന്നൊരു പുതിയ ഉദ്യോഗം ഇരുപതാം നൂററാണ്ടിൽ സൃഷ്ടിച്ചു എന്നു പറയുന്നതു് അബദ്ധമാണെന്നു നമ്മുടെ ബന്ധു പറയുന്നു. ഇതും സംഗതികൾ ശരിയായി മനസ്സിലാക്കാൻ ഇദ്ദേഹത്തിനുള്ള പാടവത്തെ കാണിക്കുന്നു. സ്തേപ്പാനോസ് അത്താനാസ്യോസും ശെമകോൻ അത്താനാസ്യോസും ഒരേ ഉദ്യോഗത്തിൽ സാധാരണമുറപ്രകാരം പ്രവേശിച്ചവരല്ല. അവരെ ഓരോ പ്രത്യേക ആവശ്യത്തിന്നു് ഓരോ പ്രത്യേക കാലത്തു പ്രത്യേകാധികാരത്തോടുകൂടി അയക്കപ്പെട്ടു. ഇതൊരു സാധാരണ നടപടിയായി സ്വീകരിക്കുന്നതു കഥയില്ലായ്മയാണു് പത്തൊമ്പതാം നൂററാണ്ടിലെ അന്ത്യോഖ്യാപ്രതിനിധികളുടെ ഇടവിടാത്ത ഒരു ലിസ്റ്റ കണ്ടാൽ എൻെറ വാദം പിൻവലിക്കാം. പത്തൊമ്പതാം നൂററാണ്ടിലെ ശ്രമം അന്ത്യോഖ്യാപാത്രിയർക്കീസിൻെറ ആത്മീയാധികാരം ഉറച്ചുകിട്ടാനായിരുന്നു. പാത്രിയർക്കീസിൻെറ അധികാരംതന്നെ ഉറക്കാത്ത കാലങ്ങളിൽ പ്രതിനിധിയുണ്ടാകുന്നതെങ്ങിനെ?

എൻെറ ഒന്നാം ലേഖനത്തിനു മെസ്സേഴ്സ് എം. പി. വർക്കിയും ഈ. എം. ഫിലിപ്പും മറുപടി പറയണമെന്നും അവർ "ഇതേവരെ മൌനം ദീക്ഷിച്ചതുപോലെ ഇനിയും അടങ്ങിയിരിക്കയില്ലെന്നു" വിശ്വസിക്കുന്നു എന്നും നമ്മുടെ ബന്ധു പറയുന്നു. താൻ എഴുതിയാൽ കണക്കിലാവില്ലെന്നു നമ്മുടെ ബന്ധുവിനു തന്നെത്താൻ ബോധമുള്ളതായി ഇതിൽനിന്നു തെളിയുന്നു. കാലംചെയ്തു പാത്രിയർക്കീസുബാവാക്കു നാലഞ്ചു പള്ളിക്കാർ റെജിസ്റ്റർ ചെയ്തുകൊടുത്തിട്ടു എന്തായി എന്നു നമ്മുടെ ബന്ധു ചോദിക്കുന്നു. അന്നു നാലഞ്ചു കഥയില്ലാത്ത പള്ളിക്കാരുണ്ടായതു ഇപ്പോഴത്തെ ബാവാക്കു ഒരു ബലമായിത്തീൎന്നു. ക്ഷണിച്ചില്ലെങ്കിലും ഉരുണ്ടുകേറിക്കളയാമെന്നു ധൈര്യം തോന്നുന്നതു് എന്തുകൊണ്ടു? അന്നു ൩൦൦ പള്ളികളിൽ ബുദ്ധിയില്ലാത്ത നാലഞ്ചു പള്ളികൾ മാത്രം ഉണ്ടായി. ഇന്നു എത്രയുണ്ടാകുമെന്നു് കണ്ടറിയേണ്ടതാണു്. നമ്മുടെ പണം തട്ടിക്കൊണ്ടുപോകാനല്ലെങ്കിൽ പിന്നെ എന്തിനാണു എഴുതിക്കിട്ടണമെന്നു ശഠിക്കുന്നതു? ഈ പ്രമാണങ്ങൾ മോക്ഷത്തിൻെറ വാതിൽ കാക്കുന്നവരെ കാണിക്കാനാണൊ? നാലഞ്ചു പള്ളികൾ എഴുതിക്കൊടുത്തതിൻെറയും എല്ലാപള്ളികളും എഴുതിക്കൊടുക്കുന്നതിൻെറയും അനുഭവം ഒന്നുപോലെയാണെന്നു കരുതുന്നതു അവിവേകമാണു്. ഒരു പണമിട പാഷാണത്തിൻെറയും ഒരു റാത്തൽ പാഷാണത്തിൻെറയും അനുഭവം ഒന്നാണൊ?

ഏഴു മെത്രാന്മാർ അധികമാണെന്നു ഞാൻ പറഞ്ഞതിനു് എഴുപത്തിരണ്ടു വേണമെന്നാണു് നമ്മുടെ 'ബന്ധു' പറയുന്നതു്. മെത്രാന്മാർ എത്രത്തോളം ഉണ്ടാകുന്നുവോ അത്രത്തോളം സഭയ്ക്കു വൎദ്ധനവുണ്ടാകുമെന്നാണു് നമ്മുടെ 'ബന്ധു'വിൻെറ അഭിപ്രായം. കരവട്ടുവീട്ടിൽ മെത്രാച്ചനെ കണ്ടനാട്ടു പള്ളിയിൽ കേററാതെയും അദ്ദേഹത്തെ ആ പള്ളിയിൽ കബറടക്കാൻ കൂടി സമ്മതിക്കാതെയും അദ്ദേഹത്തിൻെറ അനന്തിരവനായ ഇപ്പോഴത്തെ യുയാക്കിംറെമ്പാച്ചനെ ഏതൽക്കാലപൎയ്യന്തം ഉപദ്രവിച്ചും ഇരുന്ന ഇടവകയിൽ പെട്ടവരിൽ ഒരാൾ ഇങ്ങനെ പറയുന്നതിൽ വളരെ ആശ്ചൎയ്യപ്പെടേണ്ടിയിരിക്കുന്നു. പറങ്കിയോടു മല്ലിട്ട കാലങ്ങളിൽ നമുക്കു ഒരു മെത്രാൻ കൂടി ഇല്ലായിരുന്നു. അന്നത്തെ അർക്കദിയാക്കോനാണു് സകല പൊതുകാൎയ്യവും അന്വേഷിച്ചതു്. സി. എം. എസ്. മിഷ്യനറിമാരുമായി തെററിയ കാലത്തും ഒരു മെത്രാൻ മാത്രം ഉണ്ടായിരുന്നു. പരദേശികളുടെ കൈ കുറച്ചുകിട്ടിയപ്പോൾ മാത്രം തുടങ്ങിയതാണു് അധികം മെത്രാന്മാർ വേണമെന്നുള്ള വിദ്യ. മലങ്കര ഒട്ടുക്കു് അധികാരമുള്ള ഒരു മെത്രാൻ വേണ്ടെന്നും പരദേശികൾക്കു് അഭിപ്രായമുണ്ടല്ലൊ. ഇതിൻെറ ഒക്കെ ഉദ്ദേശം പരദേശികൾക്കു് ഒരു സഭയുടെമേൽ കിട്ടിയ പിടി മുറുക്കി മുറുക്കിക്കൊണ്ടുപോകണമെന്നാണു്. ഒരു പിതാവു തൻെറ മക്കളെ വിളിച്ചു ഒരു വിറകുകെട്ടു എടുത്തു അവരോടു ഒടിക്കാൻ പറഞ്ഞതും അതു അസാദ്ധ്യമെന്നു കണ്ടപ്പോൾ ഓരോ വിറകെടുത്തു ഒടിക്കാൻ പറഞ്ഞതും ആയ കഥ വായനക്കാർ ഓൎമ

വായി ആലോചിക്കണം. 'വിഭാഗിച്ചു ഭരിക്കുക'. (divide and rule) എന്ന പഴഞ്ചൊല്ലാണ് ഈ പരദേശികളുടെ പ്രമാണം. ഇതു കാണ്മാൻ മാത്രം തലച്ചോറില്ലാത്ത ചുരുക്കം ചിലരുള്ളതിൽ ഒട്ടും ആശ്ചര്യപ്പെടാനില്ല.

ഇതിലധികമായി നമ്മുടെ 'ബംധു'വിൻെറ ലഘുലേഖയെക്കുറിച്ചു പറയണമെന്നു വിചാരിക്കുന്നില്ല. ഞാൻ ഇരുപതാം നൂററാണ്ടിലെ അബ്ശാലോം ആണെന്നും എന്നെ കല്ലെറിയണമെന്നും മററും നമ്മുടെ 'ബന്ധു' പറയുന്നു. എന്നോടു മറുപടി പറഞ്ഞാൽ ജയിക്കയില്ലെന്നു കണ്ടിട്ടാണോ ഇങ്ങിനെ മരണവിക്രുതി കാണിക്കുന്നതെന്നു സംശയിക്കേണ്ടിയിരിക്കുന്നു. എന്നെ കല്ലെറിഞ്ഞു കൊന്നാൽ എൻെറ ലേഖനങ്ങൾ പുറപ്പെടുന്നതല്ലല്ലോ. ഏതായാലും, ശത്രുക്കളെ സ്നേഹിപ്പിൻ എന്നു പ്രസംഗിക്കുകയും തന്നെ ഹിംസിച്ചവരോടു ക്ഷമിക്കണമെന്നു പ്രാർത്ഥിക്കുകയും ചെയ്ത ആ നസറായക്കാരൻെറ ആത്മാവിൻെറ ഛായപോലും ഈ 'ബംധു'വിൻെറ ലഘുലേഖയിൽ കാണാത്തതിൽ ആശ്ചര്യപ്പെടുന്നു. ആത്മീയമായി യാതൊരു മാഹാത്മ്യവും ഇല്ലാത്തവരും പണത്തിനുവേണ്ടി ഏതു നീചക്രുത്യത്തിനും സന്നദ്ധരും ആയ പരദേശികളുടെ വൈതാളികൻ ഒരു തപക്കാരനാകാനേ തരമുള്ളു. സി. എം. എസ്. മിഷ്യനറിമാരുടെ സഹായം നിമിത്തം സ്വഭാഷയിൽ ദൈവവചനം വായിച്ചറിയാൻ സംഗതിയായിട്ടുള്ള ഈ സാധുവിനു വേദപുസ്തകപാരായണംകൊണ്ടു യാതൊരു ഗുണവും സിദ്ധിച്ചു കാണാത്തതിൽ ദുഃഖിക്കുന്നു. ഒരു പവൻ കൊടുത്താൽ കൊലപാതകക്കുററത്തിൽ നിന്നു ഒഴിവാകുമെന്നു അടുത്ത കാലംവരെ നിയമമുണ്ടായിരുന്ന ഒരു രാജ്യത്തെ മര്യാദ ഒരു മലയാളരാജ്യത്തു പററുകയില്ലെന്നു ഈ 'ബംധു' മനസ്സിലാക്കേണ്ടതാണ്.

ഇനി അല്പം പറയാനുള്ളതു വടക്കുള്ള പത്തിരുപതു പള്ളിപ്രതിപുരുഷന്മാർ കൂടി ബാവായുടെ അടുക്കൽ ൧൦൯൭ വൃശ്ചികം ൧൫ാം നു- സമർപ്പിച്ചു എന്നു പറഞ്ഞുംകൊണ്ടു വൃശ്ചികത്തിലെ ജീവനിക്ഷേപം മാസികയിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന ഒരു അപേക്ഷയെക്കുറിച്ചാണ്. ഈ മാസികയുടെ ഉടമസ്ഥനും പത്രാധിപരും കോനാട്ടു മല്പാനച്ചനാണെന്നു എല്ലാവർക്കും അറിയാമല്ലോ. പത്തിരുപതു പള്ളിക്കാരിൽ പല പള്ളിക്കാരും ഒരു അപേക്ഷയിൽ ഒപ്പിട്ടിട്ടില്ലെന്നും ഇങ്ങനെ ഒരപേക്ഷ കൊടുത്ത വർത്തമാനം തന്നെ അവർ ആദ്യമായി അറിഞ്ഞതു ജീവനിക്ഷേപം കണ്ടപ്പോഴാണെന്നും പറയാൻ എനിക്കു ധൈര്യമുണ്ട്. ബാവായുടെ പക്ഷത്തു നിൽക്കുന്നവർ ഇങ്ങനെ വൻചതിയും വ്യാജപ്രസ്താവവും തങ്ങളുടെ തൊഴിലാക്കിയിരിക്കുന്നതു 'യജമാനൻ എങ്ങനെയോ അതുപോലെ ഭൃത്യനും' എന്ന പഴഞ്ചൊല്ലിനെ സാർത്ഥകമാക്കാനായിരിക്കും. പരുമലെ സിമ്മനാരിസ്വത്തു പൊതുസ്വത്താക്കണമെന്നും ആലുവാ, പിറവം എന്നി സ്ഥലങ്ങളിൽ ഇംഗ്ലീഷും സുറിയാനിയും പഠിപ്പിച്ചു തുടങ്ങണമെന്നും മററുമാണ് അപേക്ഷ. ഇതുകളെപ്പററി ഇവിടെ എന്തെങ്കിലും പറയേണ്ട ആവശ്യമില്ല. നാം തമ്മിൽ അഭിപ്രായവ്യത്യാസമുള്ള സംഗതികൾ ബാവായുടെ തീരുമാനത്തിനു വിടുന്നതു പണ്ടു ഒരപ്പം ശരിയായി ഭാഗിക്കാൻ ഒരു കുരങ്ങിനെ ഏല്പിച്ചതുപോലെയാണ്. ഒരു കുട്ടിയുടെ മാതാവു ആരെന്നതിനെപ്പററി രണ്ടു സ്ത്രീകൾ തമ്മിൽ പണ്ടു വഴക്കുണ്ടായതിൽ കുട്ടിയെ രണ്ടായി മുറിച്ചു ഓരോ കഷണം ഓരോ കക്ഷിക്കും കൊടുക്കേണ്ടതാണെന്നു മാതാവല്ലാത്ത സ്ത്രീ സമ്മതിച്ചതിനേയും മലങ്കര സുറിയാനിക്കാർ ഓർക്കേണ്ടതാണ്. "ട്രസ്റ്റികളിൽ പട്ടക്കാരൻെറയും അയ്മേനിയുടെയും തറവാട്ടുവസ്തു ട്രസ്റ്റ് ഫണ്ടിന് ഈടാണ്. അവർക്കു ന്യായപ്രകാരമുള്ള അവകാശമില്ലെങ്കിൽ ഒരു ജോലിക്കു കുടുംബസ്വത്തുള്ളവർ തയ്യാറാകുമോ എന്നു തോന്നുന്നില്ല' എന്നു ഈ അപേക്ഷയുടെ ഒരു വശത്തു കാണുന്നു. ട്രസ്റ്റിസ്ഥാനം ഇതേവരെ ശമ്പളം കൂടാതെയാണ് ഓരോരുത്തർ വഹിച്ചുപോന്നതു. അതു പോരാ ശമ്പളം കിട്ടണമെന്നാണല്ലോ ഈ വാചകത്തിൻെറ ചുരുക്കം. കോനാട്ടു മല്പാനച്ചനു സമ്പന്നനാകണമെന്നുള്ള മോഹം ഇപ്പോൾ തുടങ്ങിയതല്ല. പക്ഷെ ഇത്ര ലജ്ജാവഹമായ ഒരപേക്ഷക്കു അദ്ദേഹത്തിനു കൂടി ധൈര്യമുണ്ടാകുമെന്നു ഏറെ ആരും വിശ്വസിച്ചിരിക്കയില്ല.

മല്ലാനച്ചനൊരാൾ പത്തൊ ഇരുപത്തൊ ഇരട്ടി സ്വത്തുള്ളവരും വിശ്വസ്തന്മാരും ആയ പല ആളുകൾ ട്രസ്റ്റിസ്ഥാനം അപ്രതിഫലേച്ഛം വഹിക്കാൻ ഒരുങ്ങാറുള്ള വിവരം അദ്ദേഹം അറിഞ്ഞിരിക്കേണ്ടതാണ്. ദ്രവ്യാഗ്രഹത്തിന്റെ മൂപ്പുകൊണ്ടു ഈ വലിയ അബദ്ധം മനസ്സിലാകാതാകുന്നതിൽ ആശ്ചര്യപ്പെടാനില്ല. മിസ്റ്റർ സി. ജെ. കുരിയനും ഈ അപേക്ഷയോടു യോജിക്കുന്ന ആളാണൊ എന്ന് അറിയുന്നതു പ്രയോജനകരമായിരിക്കും.

ഇനി ബാവായുടെ ജീവചരിത്രത്തിൽ പ്രവേശിക്കാം. ജീവചരിത്രം എന്നു പറഞ്ഞതുകൊണ്ട് ഇതൊരു പൂർണ്ണമായ ജീവചരിത്രമാണെന്ന് ആരും തെററിദ്ധരിക്കരുത്. ബാവായുടെ ദ്രവ്യാഗ്രഹം, കാപട്യം മുതലായ ചില നീചലക്ഷണങ്ങളെ വെളിപ്പെടുത്താനാണ് എന്റെ ഉദ്യമം. ബാവാ നല്ലൊരു പ്രസംഗിയൊ സുറിയാനിഭാഷാപണ്ഡിതനൊ ആയിരിക്കാം. പക്ഷെ അതൊന്നും പറഞ്ഞറിയിക്കാമെന്നു ഞാൻ ഏററിട്ടില്ലല്ലൊ. ബാവാ കാലംചെയ്ത പത്രോസ് പാത്രിയർക്കീസ്ബാവായൊന്നിച്ചു ൪൦ വർഷങ്ങൾക്കു മുമ്പു മലങ്കരെ സന്ദർശിച്ചു. പാത്രിയർക്കീസു ബാവായ്ക്കു പോകാൻ പണം കൊടുക്കാതിരുന്ന ചില പള്ളികളിൽ പോയി പണം പിരിച്ചുകൊണ്ടുവരാൻ പാത്രിയർക്കീസുബാവാ ഇദ്ദേഹത്തെ ചുമതലപ്പെടുത്തി. ഇദ്ദേഹം പണം പിരിച്ചതിൽ ഒരംശംമാത്രം പാത്രിയർക്കീസിന്റെ മുമ്പാകെ ഹാജരാക്കി. ബാക്കി അപഹരിച്ചുകളഞ്ഞു എന്നു വെളിപ്പെട്ടു. പരദേശികൾ രണ്ടുപേരും തമ്മിൽ കണക്കുപറഞ്ഞു വലിയ വഴക്കായി. ഒടുവിൽ പരമാർത്ഥിയായ പത്രോസ് പാത്രിയർക്കീസു ബാവാ ഇദ്ദേഹത്തെ ശപിക്കുകയും തന്റെ മുമ്പിൽനിന്ന് ഓടിക്കുകയും മുടക്കുകയും ഇദ്ദേഹത്തെ മുടക്കിയിരിക്കുന്നു എന്നും യാതൊരു പള്ളിയിലും ഇദ്ദേഹത്തെ കേററരുതെന്നും എല്ലാപള്ളികൾക്കും കല്പന അയയ്ക്കുകയും ചെയ്തു. പാത്രിയർക്കീസുബാവാ തിരികെ പോയപ്പോൾ ഇദ്ദേഹത്തെ കൂടെ കൊണ്ടുപോയില്ല. ചില പള്ളിക്കാർ ഇദ്ദേഹത്തെ വീണ്ടും ആദരിച്ചുകൊണ്ടിരുന്നു എങ്കിലും മാർ ഈവാനിയോസ് മെത്രാപ്പോലീത്തായും അദ്ദേഹത്തിന്റെ കീഴുള്ള പള്ളിക്കാരും കല്പനയെ ബഹുമാനിച്ചുതന്നെ നിന്നു. ഒടുവിൽ ഏതാനം ദ്രവ്യവുംകൊണ്ട് ഇദ്ദേഹം തനിച്ചു കപ്പൽ കയറി. സീമയിൽ ചെന്നതിന്റെ ശേഷം മുടക്കു തീർത്തതായിട്ടുണ്ട് വർത്തമാനം. പത്രോസ് പാത്രിയർക്കീസുബാവാ കാലംചെയ്തപ്പോൾ ഇദ്ദേഹത്തെ പാത്രിയർക്കീസ് ആക്കുമെന്നായിരുന്നു ഇദ്ദേഹം ആശിച്ചിരുന്നതു്. പക്ഷെ അബ്ദൽമ്ശിഹാ ബാവായെ പാത്രിയർക്കീസായി തെരഞ്ഞെടുത്തപ്പോൾ ഇദ്ദേഹം റോമാസഭയിൽ ചേർന്ന് എട്ടൊമ്പതു വർഷം ഒരു റോമാമെത്രാനായി നടന്നു. തുർക്കിസുൽത്താൻ അബ്ദൽമ്ശിഹാ പാത്രിയർക്കീസിനെ സ്ഥാനഭ്രഷ്ടനാക്കിയപ്പോൾ ഇദ്ദേഹം തിരികെ ഇങ്ങോട്ടുചാടി പാത്രിയർക്കീസായി. ഇദ്ദേഹം റോമസഭയിൽ ചേർന്ന എന്ന കാര്യം ആരും ഇതുവരെ നിഷേധിച്ചിട്ടില്ല. ഈ സംഗതിയെപ്പററി അക്കാലത്തു മലങ്കരഇടവകപ്പത്രികയിൽ ഗൌരവമായ പല ഉപന്യാസങ്ങളും ഉണ്ടായിരുന്നു. ബാവാ തുർക്കിയെ ഭയപ്പെട്ടു "റോമാസഭക്കാരൻ എന്ന വേഷംകെട്ടി" നിന്നിരുന്നു എന്നാണ് ഇടവകപ്പത്രിക അന്നു പറഞ്ഞതു്. ഈ വേഷം കെട്ടുകയെന്നതു എന്താണെന്നു വായനക്കാർ ഗൌരവമായി ആലോചിക്കേണ്ടതാണ്. ഒരാൾ തന്റെ മതം മാറണമെങ്കിൽ പുതിയമതത്തിൽ വിശ്വാസവും പഴയമതത്തിൽ അവിശ്വാസവും ഉണ്ടാകണം. ഇങ്ങിനെയല്ലാതെ വേറെ ഏതെങ്കിലും ആവശ്യത്തിനു മതം മാറുന്ന ഒരാൾ വലിയൊരു വഞ്ചകനും ദൈവവിശ്വാസമില്ലാത്തവനും ആയിരിക്കണം. നമ്മുടെ വിശ്വാസപ്രകാരം ഒരു തെററുള്ള സഭയായ റോമാസഭയിൽ ചേർന്ന് എട്ടുപത്തു സംവത്സരം ജീവിക്കയും റോമാമതം അബദ്ധമെന്നുള്ള വിശ്വാസം മനസ്സിൽ വച്ചുംകൊണ്ടു അതുമാത്രമാണ് രക്ഷയ്ക്കുള്ള വഴിയെന്നു പലപ്രാവശ്യം ചാതുര്യത്തോടെ പ്രസംഗിക്കുകയും അനേകപ്രാവശ്യം കുമ്പസാരിക്കുകയും കുർബാന ചൊല്ലുകയും ഇതെല്ലാം നിന്ദ്യവും ശാപകരവും എന്നു മനഃസാക്ഷി പറയുന്ന വിശ്വാസപ്രമാണത്തെ ദൈവമുമ്പാകെനിന്നു ഭക്തിപരമായ സ്വരത്തിൽ ചൊല്ലുകയും സാക്ഷാൽ ദൈവസഭയെന്നു മനഃസാക്ഷി പറയുന്ന യാക്കോബായസഭയെ അനേകപ്രാവശ്യം ശപിക്കുകയും തെററായ സഭയെന്നും നശിപ്പിക്കപ്പെടേണ്ടതാണെന്നും മനസ്സാക്ഷി പറയുന്ന റോമാസഭയെ ദൈവമുമ്പാകെ നിന്നു കൈമല

ത്തി പിടിച്ചുകൊണ്ടു വിശുദ്ധ സഭയെന്നു വിളിക്കുകയും അതിൻെറ അഭ്യുദയത്തിനായി ഭക്തിരസം നടിച്ച് അനേകപ്രാവശ്യം പ്രാർത്ഥിക്കുകയും ചെയ്തു ഒരാൾ കപടനല്ലെന്നു പറവാൻ ആർക്കാണ് ധൈര്യമുള്ളത്? റോമാമതത്തിൽ തനിക്കു വിശ്വാസമാണെന്നു ബാവാ റോമാക്കാരോടു പറഞ്ഞതുപോലെയല്ല, ഇപ്പോൾ വലിയ യാക്കോബായ വിശ്വാസം നടിക്കുന്നതെന്ന് എങ്ങനെ പറയാം? തൻെറ മനസ്സാക്ഷിയേയും സർവ്വപ്രധാനമായ മതവിശ്വാസത്തേയും ഇത്ര നിസ്സാരമായി കരുതിയ ഒരാളിൽ ഈശ്വരവിശ്വാസം തന്നെയുണ്ടെന്ന് എങ്ങനെ തീർച്ചയാക്കാം? റോമായിൽ ചെന്നശേഷം ഇദ്ദേഹം ബംഗാളിലെ റോമ്മാമെത്രാപ്പോലീത്തായായ മാർ അത്താനാസ്യോസ് നൂറിക്ക് എഴുതിയ ഒരെഴുത്തിൽ "ശേഷിച്ചിരിക്കുന്നവരായ നമ്മുടെ യാക്കോബായ സഹോദരന്മാരെ നമ്മുടെ കത്തോലിക്കാ സഭയിലേക്ക് ആകർഷിക്കുന്നതിനു" ശ്രമിക്കാമെന്നും "അവരിൽ നിന്നു പലരേയും തിരുസഭയിലേക്കു ചേർത്തു പാലിപ്പാൻ ആരംഭിച്ചിരിക്കുന്നതു" ദൈവം തന്നെയാണെന്നും മററും പലതും പ്രസ്താവിച്ചിട്ടുണ്ട്. ഇദ്ദേഹം റോമാസഭയിൽ ചേർന്നിരുന്ന കാലത്തു മൂന്നു പ്രാവശ്യം റോമാ പട്ടണത്തിൽ വത്തിക്കാനിൽ പോകയും മാർപാപ്പായുടെ തൃപ്പാദം മുത്തുകയും ചെയ്തിട്ടുണ്ട്. ഇതൊക്കെ പിഴപ്പിനുവേണ്ടി വേഷംകെട്ടിയെങ്കിലും റോമാസഭയിൽ യാതൊരു ഔന്നത്യവും കിട്ടാതെ ആയപ്പോൾ അബ്ദേൽമിശിഹാ പാത്രിയർക്കീസിൻെറ അടിസ്ഥാനം ഇളക്കാൻ തുടങ്ങി. പഴയ തുർക്കിസുൽത്താൻെറ സേവകന്മാരിൽ ഒരാൾക്കു പത്തുമുന്നൂറു പവൻ കൈക്കൂലി കിട്ടിയാൽ സാധിച്ചുകൊടുക്കാത്ത കാര്യം എന്താണുള്ളത്? മലയാളത്തുകാരുടെ പണം ഇതിന് ഉപയോഗപ്പെട്ടെങ്കിൽ അബ്ദേൽമിശിഹാ പാത്രിയർക്കീസിൻെറ സ്ഥാനഭ്രംശത്തിന് ഉത്തരവാദികൾ നാം തന്നെയാണ്.

ബാവാ ഇംഗ്ലണ്ടിൽ താമസിച്ച കാലത്തുണ്ടായ സംഗതികളേയും മലയാളത്തു വന്നതിൻെറശേഷം പ്രവർത്തിച്ച ഓരോ കാര്യങ്ങളേയും മററനേകം സംഗതികളേയും കുറിച്ചു വളരെയൊക്കെ പ്രസ്താവിക്കാനുണ്ടെങ്കിലും അതുകൾ പിന്നാലെ പ്രസിദ്ധപ്പെടുത്തുകയല്ലാതെ ഇതിൽതന്നെ ചേർക്കുന്നതായാൽ ലഘുലേഖയെന്നുള്ള ഇതിൻെറ സ്വഭാവം മാറിപ്പോകുന്നതാകയാൽ മഹാജനങ്ങൾ ക്ഷമിക്കണമെന്നു അപേക്ഷിക്കുന്നു. എങ്കിലും ബാവായുടെ സ്വഭാവത്തെക്കുറിച്ചു ഒരു ഏകദേശജ്ഞാനം ഉണ്ടാകുന്നതിനും ബാവായുടെ പക്ഷത്തു നിൽക്കുന്നവരുടെ സ്ഥിതി അറിയുന്നതിനും ഇതു ഉപയോഗപ്പെടുമെന്നു വിശ്വസിക്കുന്നു.

ബാവാ മലങ്കരെ എത്തിയിട്ട് ഇപ്പോൾ നാലഞ്ചു മാസമായല്ലോ. ആടുകളെ തേടിവന്ന ഇടയനാണെങ്കിൽ ആടുകളെ കണ്ടെത്തിയാൽ പിന്നെ അതുകളുടെ പോഷണമായിരിക്കുമല്ലോ നല്ല ഇടയൻെറ പ്രധാനജോലി. എന്നാൽ ആടുകളുടെ രോമം കത്രിച്ചു ശേഖരിച്ച് അതിനെ എത്രയും ആദായം കിട്ടുന്ന തുറകളിലേക്കു അയച്ചുകൊണ്ടിരിക്കുന്നതായിട്ടാണല്ലോ കണ്ടുവരുന്നത്. ഈ നാലഞ്ചു മാസത്തിനിടയ്ക്കു വലിയ ആത്മീയകാര്യമായി ബാവാ ഇടയ്ക്കുള്ളപ്പോഴൊക്കെ നിർബന്ധിച്ചുവരുന്ന ഏകവിഷയം മേൽമീശ വയ്ക്കണമെന്നുള്ളതാണ്. തിങ്കളാഴ്ച വിവാഹാനുവാദത്തിനു പൊതുജനങ്ങളുടെ അപേക്ഷ നിരസിച്ചു, എങ്കിലും കോട്ടയം ചെറിയപള്ളിക്കു പത്തിരുനൂറു രൂപാ നഷ്ടം വരുമെന്നു കണ്ടപ്പോൾ അതനുവദിക്കുകയും സഭയുടെ നഷ്ടം നാണയരൂപേണ കണക്കാക്കാൻ പാടില്ലാത്തതിനാൽ അതു വകവയ്ക്കാതെ ശാഠ്യം പിടിക്കുകയും ചെയ്ത കാര്യവും പ്രസ്താവയോഗ്യമാണ്. കേസുകൾ ഉണ്ടായും തീർത്തും ലൗകികാധികാരം എഴുതി റെജിസ്റ്റാക്കിച്ചും കൈമുത്തു വാങ്ങിയും മററും ബാവായുടെ പ്രധാനോദ്ദേശ്യം മുറയ്ക്കു സാധിച്ചുവരുന്നുണ്ട്. സുറിയാനിക്കാർക്കു ബാവായെപ്പററി മുൻവിധിയുണ്ടായിരുന്നില്ലെന്നുള്ളതിന് അവർ ബാവായെ അതികേമമായി സ്വീകരിച്ചതു നല്ലൊരു ലക്ഷ്യമാണ്. പിന്നീടു ബാവായെപ്പററി കലശലായ അഭിപ്രായവ്യത്യാസം ഉണ്ടായതിനു മുതലക്കാരൻ ബാവാതന്നെയാണ്. എന്നാൽ ഏൻെറ ഒന്നാംലേഖനത്തെ ആദരിച്ചവരിൽ ചിലർ ഇങ്ങിനെ കാര്യങ്ങൾ പറയുന്നതു ശരിയല്ലെന്നും കാര്യങ്ങളെല്ലാം ശരിയാണെന്നും അഭിപ്രായമു

ള്ളതായി അറിയുന്ന മലങ്കര സുറിയാനിക്കാരുടെ നിത്യകൃതജ്ഞതയെ അർഹിക്കത്തക്കവിധം പ്രവൎത്തിക്കാൻ കടമയുള്ളവർ ആ സഭയുടെ ഗുണത്തെ വകവയ്ക്കാതെയും തങ്ങളുടെ സ്വന്തലാഭത്തെമാത്രം ഇച്ഛിച്ചും പ്രവൎത്തിക്കുന്നതു കാണുമ്പോൾ സഹിച്ചുകൂടാത്ത കോപവും ദുഃഖവും ജനിക്കുന്നതിന്റെ ഫലമാണ് ഈ ലഘുലേഖകൾ. ഈ ലഘുലേഖകളെ അതേനിലയിൽ സ്വീകരിച്ചുപോരുന്ന അനേകായിരം ജനങ്ങളോടു ഞാൻ കൃതജ്ഞനായിരിക്കുന്നു. എന്റെ മൂന്നാംലേഖനം പുറപ്പെടുന്നതുവരെ ആംഗ്ലിക്കൻസഭയിലെ ഒരു പ്രധാന വൈദികൻ റെവറൻഡ് എഫ്. ഡബ്ളിയു. ഫറാർ പറഞ്ഞിരിക്കുന്നതും താഴെ പകൎത്തുന്നതുമായ വാചകത്തെ മഹാജനങ്ങൾ മനഃപൂൎവ്വം ധ്യാനിച്ചുകൊണ്ടിരിക്കണമെന്ന് അപേക്ഷിക്കുന്നു:— "ക്രൂരതയും അനീതിയും ഹരിശ്ചസംയുക്തമായ നന്ദികേടും സാമൂഹ്യമായ കുററങ്ങളും കാണുമ്പോൾ ഒരു ക്രിസ്ത്യാനിയുടെ ആത്മാവു കോപംകൊണ്ടു കത്തിജ്വലിക്കാതിരിക്കുന്നു എങ്കിൽ അയാളുടെ ക്രിസ്തീയസ്വഭാവം വളരെ മോശവും സാധാരണവും വിഫലവും ആകുന്നു എന്നുള്ള പരമാൎത്ഥം ആധുനികകാലത്തു അറിഞ്ഞിരിക്കേണ്ടതു എത്ര ആവശ്യമാകുന്നു."

തിരുവനന്തപുരം (മഹാദേവർപട്ടണ)
൧൦൮൭ മീനം ൧൦

ജാത്യാഭിമാനി.



ജാത്യാഭിമാനിയുടെ ൧-ാം ലേഖനം കഴിഞ്ഞ ധനുമാസത്തിലെ താരകയിൽ പ്രസിദ്ധപ്പെടുത്തിയിരുന്നുവല്ലോ. അതുപോലെ വടക്കുനിന്നു പുറപ്പെട്ടിട്ടുള്ള ഒരു ലഘുലേഖയാണ് ഇവിടെ പകൎത്തിയിരിക്കുന്നതു. വായനക്കാരിൽ പലരും ഈ ലഘുലേഖ വായിച്ചിട്ടുള്ളവരായിരിക്കുമെങ്കിലും ഇതു വായിച്ചിട്ടില്ലാത്തവരുടെ ആവശ്യത്തിലേക്കായി ഇവിടെ പകൎത്തിയിട്ടുള്ളതാണ്.

എന്ന് — മ. സ. താ. പത്രാധിപർ.



## പാത്രിയൎക്കീസുബാവാ അവർകളുടെ ഒരു മറുപടി.

(കഴിഞ്ഞ ഇടവകപ്പത്രികയോടുകൂടെ അതിന്റെ പത്രസാഖകൾക്കു അയച്ചുകൊടുക്കപ്പെട്ടതു)

### ദൈവകാരുണ്യത്താൽ അന്ത്യോഖ്യായുടെ ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിന്റെ രണ്ടാമത്തെ അബ്ദുള്ളായായകുന്ന ഇഗ്നാത്യോസ് പാത്രിയൎക്കീസ്.

നമ്പ്ര ൧൯.

നമുക്കു സ്നേഹവും വാത്സല്യവുമുള്ള മക്കളായ ഇ. ജെ. ജോൺ, സി. ജെ. കുര്യൻ, ഏ. പീലിപ്പോസ് ചാലിൽ കോര എന്നിവരുടെ മേൽ ദൈവികകൃപയും സ്വൎഗ്ഗീയ വാഴ്വും വന്നു വസിക്കുമാറാകട്ടെ. ദൈവമായ കൎത്താവിന്റെ വാഴ്വു അവരുടെമേലും അവൎക്കുള്ള സകലത്തിന്മേലും ഇരിക്കുമാറാകട്ടെ. അതു ദൈവമാതാവായ മറിയാമ്മിന്റെയും സകല പരിശുദ്ധന്മാരുടേയും പ്രാൎത്ഥനകളാൽ തന്നെ. ആമ്മീൻ.

അനന്തരം നാം നിങ്ങളുടെ സ്നേഹത്തോടു അറിയിക്കുന്നതെന്തെന്നാൽ, മലങ്കരെ സുറിയാനി മഹാജനസഭയുടെ പ്രതിപുരുഷസ്ഥാനത്തു നിങ്ങൾ നമ്മുടെ അടുക്കൽ

ൽ ഹാജരായി ആ സംഘത്തിന്റെ ഒരപേക്ഷ ഈ ക്രിസ്ത്വാബ്ദം ൧൯൧൦ മേടം ൨൭-നു-നമ്മുടെ മുമ്പാകെ നിങ്ങൾ സമർപ്പിച്ചുവല്ലൊ. നാം അതിനെ വായിച്ചുനോക്കിയതിൽ നാം മുളന്തുരുത്തി സുന്നഹദോസിനെതിരായിട്ടാണ് നില്ക്കുന്നതെന്നു കേട്ടതിൽ നമ്മുടെ ജനങ്ങളിൽ പലരും നമ്മെക്കുറിച്ചു സംശയത്തിലും ഭീതിയിലും ഇരിക്കുന്നുവെന്നു അതിൽ നിന്നു നമുക്കു മനസ്സിലായി. നമ്മുടെ വാത്സല്യമക്കളെ, മുളന്തുരുത്തി സുന്നഹദോസ് കൊല്ലം ൧൦൫൧-ൽ നമ്മുടെ മുൻഗാമിയായ പരേതനായ പത്രോസ് പാത്രിയർക്കീസിനാൽ നിശ്ചയിക്കപ്പെട്ടു സ്ഥിരപ്പെടുത്തപ്പെട്ടിട്ടുള്ളതാണെന്നു നിങ്ങൾക്കറിയാമല്ലൊ. ആ അടിസ്ഥാനത്തിന്മേൽ പണിയുകയല്ലാതെ ആ ശരിയായ സുന്നഹദോസിനെ നിരാകരിക്കുന്നതു വിഹിതമല്ല. എന്നാൽ മലങ്കര സുറിയാനി മഹാജനസഭയെന്നു പറയുന്ന സംഘം എങ്ങിനെ ഏതാണ്ടിൽ ഉണ്ടായി എന്നും അതിനെ സ്ഥാപിച്ചതാരെന്നും അതിന്റെ ഉദ്ദേശവും ആധാരവും എന്തെന്നും, സഭാഭരണത്തെയും അതിന്റെ കുറവുകളെയും കുറിച്ചു ആലോചിപ്പാനുള്ള അധികാരം കൊടുത്തതാരെന്നും, പള്ളികളും ഈ സംഘവും തമ്മിലുള്ള സംബന്ധമെന്തെന്നും ഇതുവരെ നാം അറിയുന്നില്ല. ഈ സംഘം കൂട്ടിയതിനെക്കുറിച്ചു നിങ്ങൾ നമ്മെ അറിയിക്കാഞ്ഞതു എന്തുകൊണ്ടെന്നു നിങ്ങൾ നമ്മുടെ മുമ്പാകെയുള്ളപ്പോൾ തന്നെ നാം നിങ്ങളോടു ചോദിച്ചതിൽ ഇതു (പട്ടക്കാരെയൊഴിച്ചു) ജനങ്ങളുടെ സംഘം മാത്രമാണെന്നു നിങ്ങൾ നമ്മോടു മറുപടി പറഞ്ഞുവല്ലൊ. എന്നാൽ നിങ്ങൾ നമ്മുടെ മുമ്പാകെ സമർപ്പിച്ചതായ അപേക്ഷയിൽ പട്ടക്കാരുടെ കയ്യൊപ്പുകൾ കൂടെ കാണുന്നു. ആയതുകൊണ്ടു നമ്മുടെ മേൽപ്പറഞ്ഞ ചോദ്യങ്ങൾക്കുത്തരമായി സംഘത്തിന്റെ സ്ഥിതികളെക്കുറിച്ചു ഉടനെ നമുക്കു അറിവു തരേണമെന്നു നാം നിങ്ങളോടാജ്ഞാപിക്കുന്നു.

ഈ സംഘത്തെക്കുറിച്ചു നാം ഒന്നും അറിയാതിരിക്കുന്നതുകൊണ്ടു നിങ്ങളുടെ അപേക്ഷയ്ക്കു മറുപടി തരുവാൻ നമുക്കു ന്യായമില്ലെങ്കിലും നിങ്ങൾ പറയുന്നപ്രകാരം പരമാർത്ഥികളായ ജനങ്ങൾക്കു സംശയമുണ്ടെങ്കിൽ ആ സംശയനിവൃത്തിക്കുള്ള ആയിരിക്കിലും ഇതു നാം എഴുതുന്നതാകുന്നു. ആകയാൽ മുളന്തുരുത്തി സുന്നഹദോസിനേയും പരേതനായ പത്രോസ് പാത്രിയർക്കീസ് മുദ്രവച്ചു സ്ഥിരപ്പെടുത്തിട്ടുള്ള അതിലെ നിയമങ്ങളുടെ ഉദ്ദേശങ്ങളേയും നമ്മുടെ വിശുദ്ധ പിതാക്കന്മാരുടെ സകല നിയമങ്ങളെയും ചട്ടങ്ങളെയും നാം ഒട്ടുംതന്നെ നിരാകരിക്കുന്നില്ലെന്നു നിങ്ങൾ വിശ്വസിച്ചുകൊള്ളണം. എന്തെന്നാൽ അവകൾ ദൈവത്തിന്റെ വിശുദ്ധ സഭയുടെ കെട്ടുപണിക്കും ഉന്നതിക്കും വേണ്ടിയുള്ളവകളാകുന്നു.

നാം നമ്മുടെ വടക്കെ പള്ളികളെ ദർശിച്ചു കഴിഞ്ഞാലുടൻ തന്നെ മലങ്കരെയുള്ള സകല പള്ളിപ്രതിപുരുഷന്മാരുടെയും പൊതുസുന്നഹദോസ് കൂട്ടി ഉപദേശവും കാലോചിതവും ആയ നിയമങ്ങളോടുകൂടി അസോസ്യേഷൻ കമ്മട്ടിയെ പരിഷ്കരിക്കുന്നതിലേക്കു വേണ്ട ഏർപ്പാടുകൾ ചെയ്യാൻ ഒരുങ്ങിയിരിക്കുന്നു.

വിശ്വാസികളും പരമാർത്ഥികളും ആയ നമ്മുടെ ജനങ്ങൾ എല്ലാം സത്യം ഗ്രഹിച്ചു ഹൃദയാശ്വാസത്തോടു കൂടിയിരിപ്പാൻ വേണ്ടി ഈ കല്പന പരസ്യം ചെയ്തുകൊള്ളണം.

നമ്മുടെ കർത്താവായ യേശുമശിഹായുടെ കൃപ നിങ്ങൾ എല്ലാവരോടുംകൂടെ ഉണ്ടായിരിക്കട്ടെ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ- ഇത്യാദി.

ക്രിസ്ത്വാബ്ദം ൧൯൧൦ ഇടവം ൨൨-നു-

കരിങ്ങാശ്ര പള്ളിയിൽ നിന്നും.



## നാടുനീങ്ങിയ എഡ്വാർഡ് ചക്രവർത്തി മഹാരാജാവു തിരുമനസ്സുകൊണ്ട്.

ഭൂഗോളത്തിന്റെ നാനാഭാഗങ്ങളിലായി വിസ്തീർണ്ണമായി കിടക്കുന്നതും തന്നിമിത്തം സൂര്യൻ ഒരുസമയത്തും അതിന്മേൽ അസ്തമിക്കാത്തതുമായ ബ്രിട്ടീഷ് മഹാരാജ്യത്തിന്റെ രാജാവും ഏകദേശം ൯ കൊല്ലത്തോളം ബ്രിട്ടീഷ് മഹാരാജ്യത്തെ പ്രശസ്തമാംവണ്ണം ഭരിച്ച് ലോകത്തിലുള്ള വിവിധജാതിമതസ്ഥരുടെ സ്നേഹബഹുമാനാദികളെ സമ്പാദിച്ചിട്ടുള്ള അരുമയായ എഡ്വാർഡ് ചക്രവർത്തി തിരുമനസ്സുകൊണ്ട് മെയ്മാസം ൬-ാം- രാത്രിപതിനൊന്നേമുക്കാൽമണിക്ക് കഥാവശേഷനായി ഭവിച്ചിരുന്നു എന്ന ദുഃഖസൂചകമായ വർത്തമാനം എല്ലാവരും അറിഞ്ഞിരിക്കുന്നതാണല്ലൊ.

ഒരു രാജാവിന് വേണ്ട സൽഗുണങ്ങളെല്ലാം തന്റെ പുത്രനിൽ പൂർത്തിയായിരിക്കണമെന്നുള്ള അതിയായ ആകാംക്ഷ നിമിത്തം വിക്ടോറിയാ മഹാരാജ്ഞി തന്റെ ജ്യേഷ്ഠപുത്രനെ ശ്രേഷ്ഠമായ വിധത്തിൽ പരിശീലിപ്പിക്കുന്ന വിഷയത്തിൽ അസാമാന്യമായ നിഷ്കർഷ കാണിച്ചിട്ടുണ്ട്. വരച്ച വരയിൽനിന്നു വിടാതെ ആ മകനെ വളരെ ക്രമമായിട്ടാണ് മഹാരാജ്ഞി വളർത്തിയതെന്നുള്ളത് എഡ്വാർഡ് പ്രൌഢവയസ്കനായ ശേഷം മഹാരാജ്ഞി പറഞ്ഞിട്ടുള്ള താഴെ ചേർക്കുന്ന വാക്കുകളിൽനിന്നു മനസ്സിലാകാവുന്നതാണ്. “അവന്റെമേലുള്ള ഭരണം വളരെ കഠിനമായിരുന്നിരിക്കാം. അവന്റെ നന്മയെ ഉദ്ദേശിച്ചുമാത്രമാണ് അങ്ങിനെ ചെയ്തത്. ഉന്നതമായ ഒരു പദവി ലഭിക്കുന്ന സമയം നേരിടുന്ന പല ലോഭങ്ങളിൽനിന്നും വിമോചനത്തിന് ഇതൊരു മാർഗ്ഗമാകുമെന്ന് വിശ്വസിക്കുന്നു.”

ആദ്യപാഠങ്ങളെ താൻ മറന്നിട്ടില്ലായിരുന്നു എന്നും മാതൃകാപുരുഷനായി തന്റെ രാജ്യത്തെ ഭരിപ്പാൻ തനിക്ക കഴിയുമെന്നും രാജാവായശേഷം ലോകരെ താൻ മനസ്സിലാക്കി. ൧൮൭൦-ലെ യുദ്ധശേഷം യൂറോപ്പ്രാജ്യം രണ്ടു ഭാഗങ്ങളായി പിരിയുകയും, ഈ രണ്ടു ഭാഗക്കാരും ഇംഗ്ലണ്ടിന്റെ ശക്തിയെ ക്ഷയിപ്പിക്കണമെന്നുള്ള അഭിപ്രായത്തോടു പ്രവർത്തിക്കയും ചെയ്വാൻ തുടങ്ങി.

ജർമ്മനിയിലെ പ്രധാന മന്ത്രിയായിരുന്ന പ്രിൻസ് ബിസ്മാർക്കിനെക്കുറിച്ചു ആരാണ് കേട്ടിട്ടില്ലാത്തത്! അദ്ദേഹത്തിന്റെ വലിയ ഉദ്ദേശങ്ങളിൽ ഒന്ന് ഇംഗ്ലണ്ടിന്റെ മാഹാത്മ്യത്തെ കുറയ്ക്കണമെന്നുള്ളതായിരുന്നു.

നമ്മുടെ ചക്രവർത്തിയുടെ സൽസ്വഭാവം ക്ഷമ, താഴ്മ, എന്നീ ഗുണങ്ങളാൽ ഈ ഭാവം മുഴുവൻ മാറിയിരിക്കുന്നു. റഷ്യാ ഫ്രാൻസ് എന്നീ രാജ്യങ്ങളുമായുള്ള വൈരം ഒരു ഉടമ്പടിയാൽ ദൂരീകരിച്ചു. ഡെൻമാർക്ക, പോർട്ടുഗൽ, ഗ്രീസ്സ് മുതലായ ചെറിയ രാജ്യങ്ങൾ തന്റെ ബന്ധുക്കളായിത്തീർന്നു.

ഈ കഴിഞ്ഞ ൯ കൊല്ലങ്ങൾക്കിടയിൽ മഹാശക്തികൾ എത്രപ്രാവശ്യം യുദ്ധത്തിനായി അരകെട്ടി പുറപ്പെട്ടു എന്നും എഡ്വാർഡ് രാജാവു സമാധാനപാലനത്തിനായി എന്തുശ്രമം ചെയ്തു എന്നും എത്ര ഫലവത്തായി തന്റെ ശ്രമം ഫലിച്ചു എന്നും വിവരിക്കുവാൻ പ്രയാസമാണ്.

“ശീലത്തിലും കോലത്തിലും ഇവൻ ഇവന്റെ അപ്പനെപ്പോലെ ആകണമെന്നാണ് എന്റെ ആഗ്രഹം” എന്ന് മഹാരാജ്ഞി ഒരിക്കൽ പ്രസ്താവിക്കയുണ്ടായി. ദൈവഭക്തിയുള്ള ആ മഹാരാജ്ഞിയുടെ പ്രാർത്ഥനയെ ദൈവം കേട്ടു എന്ന് സധൈര്യം നമുക്ക ഇപ്പോൾ പറയാം.

ഇംഗ്ലണ്ടിലെ കക്ഷിവഴക്ക ഇപ്പോൾ വളരെ വർദ്ധിച്ചിരിക്കയാണ്. ലോകത്തിലുള്ള മഹാശക്തികൾ തമ്മിൽ തൃപ്തികരമായ ഒരു ഐകമത്യം ഇതുവരെ ഉണ്ടായിട്ടില്ല. ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ നന്മയേയും ലോകമഖിലം സമാധാനത്തിന്റെ വർദ്ധനവിനേയും ആഗ്രഹിക്കുന്ന ഏവർക്കും ഈ അവസരത്തിൽ രാജാവിന്റെ വിയോഗം വളരെ ദുഃഖത്തെ ഉണ്ടാക്കുമെന്നുള്ളതിനു സംശയമില്ല. അദ്ദേഹത്തിന്റെ പിൻഗാമിയായ ജോർജ്ജ്മഹാരാജാവിനെ ദൈവം അനുഗ്രഹിച്ചു തന്റെ പിതാവിന്റെ സാമർത്ഥ്യത്തേയും നന്മയേയും നൽകട്ടെ എന്നുള്ള പ്രാർത്ഥനയോടുകൂടെ ഇപ്പോൾ വിരമിക്കുന്നു.

## പത്രാധിപക്കുറിപ്പുകൾ.

സഭാതാരകയുടെ പുനരാവിൎഭാവത്തിന്റെ ശേഷം ഇതു് നാലാംകൊല്ലത്തിന്റെ ആരംഭമാണ്. ഇത്രത്തോളം ഇതിനെ നിൎവിഘ്നമായി നടത്താൻ സാധിച്ചതിൽ ദൈവത്തിന്റെ പരിശുദ്ധ തിരുനാമത്തെ വാഴ്ത്തുന്നു. എല്ലാവരെയും ഒരുപോലെ തൃപ്തിപ്പെടുത്തത്തക്കവണ്ണം ഇതിനെ നടത്തിപ്പാൻ ഞങ്ങൾക്കു സാധിച്ചിട്ടില്ലെന്നു് പറയാതെ കഴികയില്ല. അതു ഒരുപ്രകാരത്തിൽ ദുസ്സാദ്ധ്യവുമാണ്. ഞങ്ങളുടെ പ്രതിവാദപ്രസംഗങ്ങളിലെ ഭാഷ കഠിനമായി പോകുന്നെന്നോ അന്യന്മാരെ ഇടിച്ചുപ്പെടുത്തുന്നതാണെന്നോ അഭിപ്രായപ്പെടുന്നവർ ഇപ്പോഴും ഇല്ലാതില്ല. എന്നാൽ ഞങ്ങൾക്കു ബോധപ്പെട്ടിരിക്കുന്ന സത്യങ്ങൾക്കുവേണ്ടി വാദിക്കയും അവയുടെ നൈൎമ്മല്യത്തെ പ്രകാശിപ്പിക്കയും ചെയ്കയെന്നതു് ദൈവദത്തമായ ഒരു കൎത്തവ്യകൎമ്മമെന്നാണ് ഞങ്ങൾ വിശ്വസിച്ചിരിക്കുന്നതു്. ഒരു ധൎമ്മത്തെ യഥാവിധി നിൎവ്വഹിക്കണമെന്നല്ലാതെ യാതൊരുത്തനെയും വിരുദ്ധപ്പെടുത്തണമെന്നു് ഞങ്ങൾക്കു ആഗ്രഹമില്ല. എന്നാൽ സത്യത്തിന്റെ പ്രകാശനംകൊണ്ടു് വിരുദ്ധപ്പെടുന്നവരുടെ കാൎയ്യത്തിൽ നിവൃത്തി ഒന്നുംതന്നെയില്ല. മാൎത്തോമ്മാ സുറിയാനിസമുദായത്തിന്റെമേൽ അകാരണമായി ആരോപിക്കപ്പെടുന്ന ആക്ഷേപങ്ങളെ ഖണ്ഡിക്കണമെന്നും സുവിശേഷസത്യങ്ങളെ സ്ഥാപിക്കണമെന്നും മററുമുള്ള ഉദ്ദേശങ്ങളോടുകൂടെയല്ലാതെ യാതൊരുത്തനെയും വിരുദ്ധപ്പെടുത്തണമെന്നുള്ള ഉദ്ദേശത്തോടുകൂടെ യാതൊന്നും എഴുതിയിട്ടില്ലെന്നുള്ളതു് ഇതെഴുതുന്ന ആളിനു് ദൈവസന്നിധാനത്തിങ്കൽ ധൈൎയ്യമായി പറയാം. എങ്കിലും ഇതിലെ എഴുത്തുകളാൽ ആരെങ്കിലും വിരുദ്ധപ്പെടുന്നതിനു് ഇടയായിട്ടുണ്ടെങ്കിൽ മനഃപൂൎവ്വമല്ലാത്ത കുററമെന്നു് വിചാരിച്ചു് ക്ഷമിക്കണമെന്നപേക്ഷിക്കുന്നു.

“ഉപന്യാസനിരൂപണം” എന്ന വിഷയത്തെപ്പററി ഈ പംക്തികളിൽ എഴുതിയിരുന്ന പ്രസംഗത്തെ ആക്ഷേപിച്ചു് ഞങ്ങളുടെ ഒരു സ്നേഹിതൻ ഒരെഴുത്തു അയക്കയുണ്ടായി. തന്നത്താൻ സ്വന്ത കാഹളം ഊതുന്നു എന്നൊരു കുററമാണ് അദ്ദേഹം ആരോപിക്കുന്നതു്. പറഞ്ഞിരിക്കുന്ന സംഗതികളുടെ യാഥാൎത്ഥ്യത്തെ സംബന്ധിച്ചു് അദ്ദേഹം തൎക്കിക്കുന്നില്ല. അതു നാംതന്നെ പറയുന്നതു് ശരിയല്ലെന്നു മാത്രമാണ് വാദം. മാൎത്തോമ്മാക്കാർ യാക്കോബ്യരെക്കാൾ പ്രകൃത്യാ നല്ലവരാണെന്നു് താരക ഒരുനാളും പറഞ്ഞിട്ടില്ല. രണ്ടു കൂട്ടരും ഒരു ജാതിയിൽ പെട്ടവരും സഹജമായ ദോഷഗുണങ്ങൾ സമമായിട്ടുള്ളവരുമാണ്. എന്നാൽ മാൎത്തോമ്മാ സമുദായം സുവിശേഷവെളിച്ചത്തിന്നു് തുറക്കപ്പെട്ടിരിക്കുന്നതിനാൽ അതിന്റെ അംഗങ്ങളുടെ ഇടയിൽ സന്മാൎഗ്ഗബോധം യാക്കോബായ സഭാംഗങ്ങളുടെ ഇടയിൽ ഉള്ളതിനേക്കാൾ പൊതുവെ കൂടുതൽ ഉണ്ടെന്നു മാത്രമാണ് ഇവിടെ വാദിച്ചതു്. ദൈവം തന്ന സൌകൎയ്യത്തിനു തക്കവണ്ണം മാൎത്തോമ്മാക്കാർ നന്നായിട്ടില്ലെന്നും അതുകൊണ്ടു നാം അധികം കുററക്കാരാണെന്നും സമ്മതിപ്പാൻ ഇവിടെ തയ്യാറാണ്. നാം പറയുന്ന അൎത്ഥത്തിലുള്ള സുവിശേഷവെളിച്ചത്തിന്നു് ഒരു ശക്തിയുമില്ലെന്നും നാം നടത്തിവരുന്നതുപോലെയുള്ള സുവിശേഷപ്രസംഗങ്ങളും പ്രാൎത്ഥനായോഗങ്ങളും നിഷ്ഫലങ്ങളാണെന്നും അത്രെ പത്രികാലേഖകൻ സ്ഥാപിക്കാൻ ആഗ്രഹിക്കുന്നതു്. ഒരേതരം ആളുകളുടെ ഇടയിൽ രണ്ടുവിധം വേല നടത്തുന്നു. ഫലത്തിൽ രണ്ടും ഒരുപോലിരിക്കുന്ന പക്ഷം ഒരു തരം വേലയ്ക്കു മററതിനേക്കാൾ ശ്രേഷ്ഠതയൊന്നും ഇല്ലെന്നു സമ്മതിക്കേണ്ടതാണ്. എന്നാൽ ഈ രണ്ടുതരം വേലയുടേയും ഫലം സമമല്ലെന്നു ഇതെഴുതുന്ന ആളിന്നു് ദൃഢമായ ബോധമുണ്ടു്. അതുകൊണ്ടു ആ സത്യത്തെ തെളിയിക്കയും അങ്ങിനെ സുവിശേഷപ്രകാശത്തിന്റെ മാഹാത്മ്യത്തെ സ്ഥാപിക്കയും ചെയ്യണമെന്നുള്ളതാണ് ഞങ്ങളുടെ ഉദ്ദേശം.

[ശേഷം കവർ ൨ാം പുറം നോക്കുക]